പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

# 8-ാം ഓർമ്മപ്പെരുനാൾ
# [16.5.1998]

## കൊരട്ടി അരമനചാപ്പലിൽ





**യൂഹാനോൻ മാർ സേവേറിയോസ്**
**മെത്രാപ്പോലീത്താ**

*Inserted by:*

**Thampy, Susy, Sypy, Sunil, Susheel**
**Vazhakkala, Edmonton,**
**CANADA.**

# മലങ്കരസഭ

ദേവലോകം കോട്ടയം - 686 038
ലക്കം: 5 പുസ്തകം: 54
മെയ് 1998



**PATRON SAINT**



TYPESETTING: FIAT GRAPHICS Ph: 561787

## എഡിറ്റോറിയൽ

### ലിറ്റർജിക്കൽ കമ്മീഷൻ അടിയന്തിരമായി പരിഗണിക്കുവാൻ...

--ഫാ. ഡോ. ജേക്കബ് കുര്യൻ

*ക്രൈസ്തവ ചൈതന്യത്തിന്റെ അളവുകോലാണ് ആരാധന. ആരാധന അർത്ഥപൂർണ്ണമാകണമെങ്കിൽ കാലോചിതമായ പരിഷ്ക്കാരങ്ങൾ ആരാധനാക്രമങ്ങളിൽ വരുത്തണം. "ആരാധനാപരിഷ്ക്കരണം മറ്റു ചില സഭാപാരമ്പര്യങ്ങളിൽ വരുത്തിവച്ചിരിക്കുന്ന ദുഃസ്ഥിതി നമുക്കും വേണോ? ഇപ്പോൾ തന്നെ ആവശ്യത്തിനു തലവേദനയുണ്ടല്ലോ" എന്നു പറയുന്നവർ കാണും. ആരാധനാ പരിഷ്ക്കരണം എന്നു പറഞ്ഞാൽ സുറിയാനിവത്ക്കരണമോ, ഭാരതവത്ക്കരണമോ എന്നുള്ള വാദപ്രതിവാദം ഉണ്ടാകാതെ സൂക്ഷിച്ചാൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആരാധനാ പരിഷ്ക്കരണം ഒരു തലവേദനയാകണമെന്നില്ല. ആരാധനാ പരിഷ്ക്കരണത്തിൽ അടിയന്തിരമായി കൈകാര്യം ചെയ്യേണ്ടതു ചിലതു സൂചിപ്പിക്കട്ടെ.*

*1. ആരാധനവർഷത്തേയ്ക്ക് ഓരോ ഞായറാഴ്ചയിലും വിശേഷദിവസങ്ങളിലും വായിക്കുവാൻ ഉള്ള പ്രുമിയോൻ-സെദ്റാകൾ പരിഷ്ക്കരിക്കപ്പെടണം. ഇന്നുള്ളവയിലെ നല്ല ആശയങ്ങളെയും ശൈലിയെയും സ്വീകരിച്ചുകൊണ്ട് ഭാഷാഘടനയിലും ഉള്ളടക്കത്തിലും കാര്യമായ മാറ്റങ്ങൾ ഉൾക്കൊള്ളേണ്ടതുണ്ട്.*

*2. സുറിയാനിരാഗങ്ങൾക്കു വഴങ്ങുന്ന മലയാളപദങ്ങൾ കണ്ടെത്തി ആരാധനാഗീതങ്ങൾ മലയാളത്തിലാക്കിയ പിതാക്കന്മാരെയും ഗുരുക്കന്മാരെയും നന്ദിയോടെ സ്മരിച്ചുകൊണ്ടുതന്നെ പറയട്ടെ, ചില ഗീതങ്ങൾ ഒട്ടും ആശയസംവേദകമല്ല. കൂടുതൽ ലളിതമായും സുന്ദരമായും ഗീതങ്ങൾ ക്രമപ്പെടുത്തുവാൻ കഴിയുന്നതുതന്നെ "ഋജുമതികൾക്കിരുളിൽ ദ്യുതിയുള" വാകാൻ സഹായിക്കും.*

*3. വി. കുർബ്ബാനതക്സായിലെ തന്നെ ചില പ്രാർത്ഥനകൾ ചൊല്ലികേൾക്കുവാൻ ഇമ്പകരമാണെങ്കിലും, അവയുടെ അന്തരാർത്ഥം ആരാധകരുടെ ആത്മാക്കളെ തലോടുന്നുണ്ടോ എന്നത് സംശയമാണ്. ആരാധനയിൽ സംബന്ധിക്കുന്ന വിവിധ പ്രായത്തിലും ബൗധിക നിലവാരത്തിലും ഉള്ളവരുടെയിടയിൽ ഒരു പഠനം നടത്തിയപ്പോഴാണ് ഈ സംശയം പ്രബലമായത്. ഇവിടെ ഒരു വിലയിരുത്തലിനും പരിഷ്ക്കരണത്തിനും ആവശ്യം തോന്നുന്നു.*

*4. യൽദോ, ദനഹാ, പെന്തിക്കോസ്തി മുതലായ പെരുന്നാളുകളുടെയും, മാമോദീസാ, ശവസംസ്ക്കാരം മുതലായവയുടെയും ഗീതങ്ങളിൽ ചിലതെങ്കിലും സങ്കീർണ്ണമായ സുറിയാനി രാഗങ്ങളിലാണ്. ജനങ്ങളുടെ മുഴുവൻ പങ്കാളിത്തം ഉറപ്പുവരുത്തുന്ന ലളിതവും പരിചിതവുമായ രാഗങ്ങളിൽ മേല്പറഞ്ഞ ഗീതങ്ങളെ പുനരാവിഷ്ക്കരിക്കുന്നത് അഭികാമ്യമായിരിക്കും.*

*5. വി. കുർബ്ബാനയിൽ മാർത്തോമ്മാശ്ലീഹായെയും, പരുമലതിരുമേനിയെയും എങ്കിലും പേരുപറഞ്ഞ് ഓർമ്മിക്കുവാനുള്ള ക്രമീകരണം തുബ്ദേനുകളിൽ വരു*

(ശേഷം 4-ാം പേജിൽ)

# ഇതളുകൾ 



 **Thought for the month** 

***A bad habit is like a soft chair easy to get into, but hard to get out***
***- Branon***

ത്തണം എന്ന് പലരും പണ്ടേ സൂചിപ്പിച്ചിട്ടുള്ളതാണ്. ഇക്കാര്യത്തിൽ ഇനിയും കാലതാമസം വരുത്തിക്കൂടാ. സഭാകേസിന്റെ കാര്യം പറഞ്ഞ് ഈ ചെറിയ നടപടിയ്ക്കുപോലും മടികാണിക്കുന്നത് ദയനീയമാണ്. പിതാക്കന്മാരെ ഓർക്കുന്നതുമൂലം എന്തെങ്കിലും പ്രതികൂലമാകുമെങ്കിൽ നമുക്കതിനെ നേരിടാം. നന്ദികേടിന്റെ പര്യായമാകുന്നതിലും ഭേദം, നന്ദിയുടെ ബലിയാടുകളാകുന്നതാണ്.

*6. വിലാപയാത്ര (വഴിക്കാല) യിൽ ജനങ്ങൾ ഒത്തുചേർന്നു പാടുവാനും, പ്രദക്ഷിണം (റാസ), കൈമുത്ത് മുതലായവയ്ക്ക് ഉപയോഗിക്കുവാനും പൗരസ്ത്യ ആരാധനാശൈലിയിലുള്ള ഗീതങ്ങളുടെ ഒരു നിരതന്നെ ഉണ്ടാകേണ്ടിയിരിക്കുന്നു.*

*7. "വി. കുർബ്ബാനഗീതങ്ങളാ"യി വി. കുർബ്ബാനക്രമത്തിൽ കൊടുത്തിരിക്കുന്നവയിൽ ചിലതെങ്കിലും മാറണം. ഉദാ: ആചാര്യന്മാരുടെ ഞായറാഴ്ചത്തെ പ്രത്യേക ഗീതങ്ങളിലൊന്നിൽ, "ആചാര്യാലങ്കാരത്തെപ്പാതാളം പോക്കി......ദേവാഗാരെ ഗാനാലാപം ശൂന്യപ്പെട്ടു"- എന്നൊക്കെ പ്രലപിക്കുന്നു. വാങ്ങിപ്പോയ ആചാര്യന്മാരുടെ ഭാഗ്യാവസ്ഥയെ വർണ്ണിക്കുന്നതാണുത്തമം. മാർത്തോമ്മാശ്ലീഹായുടെ പെരുനാളിൽ പാടുവാൻ വച്ചിരിക്കുന്ന ഒരു ഗീതത്തിൽ ഇന്ത്യയെ വിശേഷിപ്പിക്കുന്നത് "ഭീകരഹിന്ദുസ്ഥാനം" എന്നാണ്!*

## അറിയിപ്പ്

മലങ്കരസഭ മാസികയുടെ പണസംബന്ധമായ കാര്യങ്ങൾ, പരസ്യങ്ങൾ, ഉപകാരസ്മരണാ ബ്ലോക്കുകൾ തുടങ്ങിയവ സംബന്ധിച്ച് മാനേജർ, മലങ്കരസഭ എന്ന പേരിലും സർക്കുലേഷൻ, വാർത്തകൾ, കത്തുകൾ, മാസികാസംബന്ധമായ പരാതികൾ തുടങ്ങിയവ മാനേജിംഗ് എഡിറ്ററുടെ പേരിലും കാതോലിക്കേറ്റ് അരമന, ദേവലോകം പി. ഒ., കോട്ടയം - 686 038 എന്ന വിലാസത്തിലും ലേഖനങ്ങൾ, കഥകൾ, കവിതകൾ, പ്രത്യേക പംക്തികൾ മുതലായവ കടലാസിന്റെ ഒരു വശത്തു മാത്രം എഴുതി ഡോ. ഫാ. ജേക്കബ് കുര്യൻ, ചീഫ് എഡിറ്റർ, മലങ്കരസഭ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം എന്ന വിലാസത്തിലും അയയ്ക്കേണ്ടതാണ്.

*- മാനേജർ*



# A HISTORIC LETTER

URGING THE PATRIARCH'S CO-OPERATION IN ESTABLISHING PEACE AND HARMONY IN THE MALANKARA CHURCH, THE CATHOLICOS SEND THE FOLLOWING LETTER TO THE PATRIARCH OF ANTIOCH

Telegrams: Devalokam. Telephone: 570569 578500

## The Malankara Orthodox Syrian Church

### CATHOLICATE OF THE EAST

**BASELIOS MARTHOMA MATHEWS II**
CATHOLICOS OF
THE APOSTOLIC THRONE OF ST. THOMAS
AND
MALANKARA METROPOLITAN



CATHOLICATE PALACE
KOTTAYAM - 686 038
KERALA, INDIA

BY THE GRACE OF GOD

No. 52/98 April 24, 1998

Moran Mor Ignatius Zakka I Iwas
Patriarch of Antioch & All the East,
Syrian Orthodox Patriarchate,
BABTOOMA, P.O. Box 22260,
Damascus-- Syria.

Your Holiness,

1. Peace and Unity have been the foremost objective of the Malankara Church. Your Holiness will recall the historic exchange of letters after the final judgment dated 12th September, 1958 of the Supreme Court of India. His Holiness Ignatius Yacob III in December, 1958 recorded in his Kalpana "to bring forth peace in the Malankara Church we hereby accept with pleasure Mar Baselius Geevarghese as Catholicos ...................". Our eminent predecessor of revered memory His Holiness Baselius Geevarghese II simultaneously responded "we for the sake of peace in the church are pleased to accept Moran Mor Ignathios Yakoob III as Patriarch of Antioch subject to the constitution passed by the Malankara Syrian Christian Association and now in force".

2. There was cordiality amongst our people for many years thereafter. But then came the sorrowful events too painful to recall. Ultimately, the Supreme Court of India, in June, 1995, by its judgment upheld and affirmed the constitution of 1934 but directed amendments of only two clauses to provide for proportionate representation from parish churches to the Malankara Association and the Diocesan Assemblies, and concluded:

"We hope that the unity and integrity of the Malankara Church will be maintained and continued by the above arrangement.................."

3. In that hope, immediately after the judgment, we publicly expressed our desire and strong wish that this is the time for us to become one bearing in mind the Lord's prayer "as Thou F ather art in me and I in thee".

4. Thereafter again by order dated 5/2/1997, the Supreme Court of India, upholding the supremacy of the constitution directed that "any and every person claiming to be entitled to any office or post in the Malankara Church shall be bound by and shall swear allegiance to the 1934 constitution".

5. This brief recital of events remains indelibly in our mind, and we are therefore greatly pained by any talk once again of "factions".

6. The Malankara Church is a division of the Orthodox Syrian Church. The Primate of the Orthodox Syrian Church is the Patriarch of Antioch. The Malankara Church was founded by St. Thomas the Apostle and is included in the Orthodox Syrian Church of the East and the Primate of the Orthodox Syrian Church of the East is the Catholicos.

7. This, Your Holiness, is the solemn declaration of the constitution of the Malankara Orthodox Syrian Church. And it is the very same constitution that provides that "the Malankara Church shall recongnise the Patriarch canonically consecrated with the co-operation of the Catholicos". Regrettably - (and presumably only due to the most unfortunate events of 1975) when Your Holiness was consecrated, the co-operation of our prodecessor His Holiness Baselius Marthoma Mathews I was not sought. But all this is now in the past - in the present, the paramount need is for unity and peace.

8. It is the responsibility of everybody, your Holiness, to safeguard the faith and traditions of the church. The apostolic succession imparted through the Patriarch of Antioch and through the Catholicos of the East are equally valid and equally efficatious and recognised in the golden words of the 1913 Kalpana (Ext. A14) of Patriarch Abdul Messiah:

"We rest confident that the Catholicos and Metropolitans Your shepherds - will fulfil all your wants. The Catholicos, aided by the Metropolitans, will ordain melpattakkars, in accordance with the canons of our Holy fathers and consecrate Holy Mooron. In your Metropolitans is vested the sanction and authority to instal a Catholicos when a Catholicos died. No one can resist you in the exercise of this right and, do all things properly, and in conformity with precedents with the advice of the committee, presided over by Dionysius, Metropolitan of Malankara. We beeseech your love and counsel you in the name of our Lord Jesus that Ye faint not in your true faith of Saint Peter, on which is built, the Holy Catholic and Apostolic church. What we enjoin your true love is that the unlawful conduct of a usurper, may not induce you to love sever that communion which is the bound of connecting you with the Apostolic Throne of Antioch". The above has been quoted in the judgment of the Hon'ble Supreme Court with emphasis added in italics by the Judges themselves. The Supreme Court of India after setting out "the fundamental facts which decide the fate of the main dispute" conclude as follows:

"Now what do the above facts signify? Do they not show that Patriarch had, by 1964, recognised and accepted the revival of the Catholicate A-13, A-14 and the 1934 Constitution? Do they not show that the patriarch had also given up his objections to the use of the words "seated on the throne of St. Thomas in the East" and to the "qualification" added by Catholicos in A-20? We think, they do. Once this is so, it is no longer open to the Patriarch or his followers to contend that the revival of Catholicate was not in accordance with the religious tenets and faith of the Syrian Jacobite Christian Church, that the constitution of 1934 was not duly and validly passed or that the power and authority of the Patriarch as obtaining prior to 1912 remains and continues unaffected and undiminished. In this connection, it is relevant to remind ourselves that it was the contention of the Patriarch group in Vattipanam suit that the Catholicos group had, by espousing the cause of and the revival of Catholicate, reduced the power of the Patriarch to a vanishing point and have thereby become aliens to the faith. The power and authority of the Catholicos under A13 and A14 was affirmed, re-enforced and enlarged in the 1934 constitution (as amended in 1951) and yet under Ex. A19 the Patriarch accepted with pleasure Mar Baselios Geevarghese as the Catholicos. At the same time, it is equally significant to note that the 1934 constitution does not repudiate the Patriarch. On the contrary, it reaffirs that he is the primate of the Orthodox Syrian Church of which the Malankara Church is said to be a part - though it is true, all the effective powers excercised by the Patriarch prior to 1912 were vested in the Catholicos under Ex. A13 and Ext. A14".

9. We wish to add that the status of the Patriarch as confirmed by the Supreme Court of India is only the one as envisaged in the constitution of 1934 - nothing more, but nothing less either.

10. To conclude we wish to state that the prestige and influence of the throne of Antioch here in Malankara depend very largely upon wise co-operation. The Malankara Church with its catholicate and synod of Bishops and the Association has certainly to adhere to the provisions of the constitution in all matters. We wish to reiterate that we in Malankara desire to resume the cordial relationship between the Patriarchate and the Catholicate. We only maintain that it has to be in terms of our 1934 constitution. But that does not mean any kind of disrespect or hostility towards the throne of Antioch. There are enough provisions in the constitution to keep our connection meaningful and alive.

We always keep Your Holiness in our prayers.

With regards and respect.

Your Holiness' brother in Christ

Baselius Mar Thoma Mathews II
Catholicos of the East and Malankara Metropolitan.

# സുവാർത്താചിന്തകൾ

ഫാ. ഡോ. ബി. വറുഗീസ്




**പെന്തിക്കൊസ്തിക്കു മുമ്പുള്ള ഞായർ**
**മെയ് 24, (യോഹ. 17: 13-26)**

കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയാണ് 17-ാം അദ്ധ്യായത്തിന്റെ ഉള്ളടക്കം. കാൽവറിയാഗത്തിനുള്ള ഒരുക്കത്തിന്റെ ഭാഗമാണ് ഈ പ്രാർത്ഥന. ശിഷ്യന്മാർക്കുവേണ്ടി അതായത് സഭക്കുവേണ്ടിയുള്ള പ്രാർത്ഥനയാണിത്.

"ഞാൻ അവർക്കു നിന്റെ വചനം കൊടുത്തിരിക്കുന്നു" (17:14). ദൈവത്തിന് മനുഷ്യനെയും ലോകത്തെയും പറ്റിയുള്ള പദ്ധതിയുടെ രഹസ്യം യേശു വെളിപ്പെടുത്തി. ദൈവത്തിന്റെ വചനത്തിലൂടെ മനുഷ്യർക്ക് ഈ വെളിപാടാണ് ലഭിച്ചത്. ആ രക്ഷാപദ്ധതിയുടെ ഭാഗമായി ദുഃഖങ്ങളും പ്രയാസങ്ങളും ഉണ്ടാകുന്നു. യേശുവിനെ ലോകം പകെക്കുകയും പീഡിപ്പിക്കുകയും ചെയ്തു. അതേ രീതിയിൽ യേശുവിൽ വിശ്വസിക്കുന്നവർക്ക് പീഢകളും വേദനയും ഉണ്ടാകും (17:4). പീഢകൾ ഉണ്ടാകാതെ അവരെ ലോകത്തിൽനിന്നും എടുക്കുവാനല്ല യേശു പ്രാർത്ഥിക്കുന്നത്. 'ദുഷ്ടന്റെ കയ്യിൽ അകപ്പെടാതെവണ്ണം അവരെ കാത്തുകൊള്ളുവാനാണ്" (17:15). അതായത് വിശ്വാസശോധനയിൽ പരാജിതരാകാതെ അവരെ ശക്തീകരിക്കുവാൻ കർത്താവ് പ്രാർത്ഥിക്കുന്നു.

ജീവിതത്തിലെ ഒരു വലിയ സത്യത്തിലേക്കാണ് കർത്താവ് ഇവിടെ വിരൽ ചൂണ്ടുന്നത്. യാതൊരുവിധ ദുഃഖമോ, രോഗമോ, പ്രയാസമോ ഇല്ലാത്ത ജീവിതമാണ് മനുഷ്യർ ആഗ്രഹിക്കുന്നത്. പ്രാർത്ഥനകളിൽ ആ ആവശ്യം നാം ആവർത്തിച്ചു പറയാറുണ്ട്. എന്നാൽ ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ ഭാഗമാണ് വേദനയും ദുഃഖവും. കുരിശുമരണത്തിലൂടെയാണല്ലോ ദൈവപുത്രൻ രക്ഷാപദ്ധതി നടപ്പിലാക്കിയത്. ദൈവാശ്രയത്തോടെ താൻ അവയെ നേരിട്ടു. അതേ രീതിയിൽ വിശ്വാസികളും അവയെ നേരിടണമെന്നാണ് ദൈവഹിതം. അതിനുള്ള ശക്തി അവർക്കു നൽകുവാൻ യേശു പ്രാർത്ഥിക്കുന്നു.

വേദനയുടെ മദ്ധ്യത്തിലാണ് മനുഷ്യൻ ദൈവമുഖം അന്വേഷിക്കുന്നതും കണ്ടെത്തുന്നതും. പിതാവിനോടും പുത്രനോടുമുള്ള ഐക്യവും, പുത്രന്റെ മഹത്വവും നാം പ്രാപിക്കുന്നത് കുരിശിന്റെ അനുഭവത്തിലൂടെയാണ്.

**പെന്തിക്കൊസ്തി**
**മെയ് 31, യോഹ. 15: 1-14)**

"പെന്തിക്കൊസ്തി" എന്ന ഗ്രീക്കുപദത്തിന് 'അമ്പതാമത്തെ (ദിവസം)' എന്നാണർത്ഥം. പെസഹാപെരുനാളിനുശേഷം ഏഴ് ആഴ്ചവട്ടം (49 ദിവസം) കഴിഞ്ഞ് 50-ാമത്തെ ദിവസമാണ് പെന്തിക്കൊസ്തി പെരുനാൾ യഹൂദന്മാർ ആചരിച്ചിരുന്നത്. പഴയനിയമത്തിൽ വാരോത്സവം, കൊയ്ത്തുപെരുനാൾ, ആദ്യഫലപെരുനാൾ എന്നും ഇത് അറിയപ്പെട്ടിരുന്നു. യഹൂദന്മാരുടെ ഏറ്റവും പ്രധാനപ്പെട്ട മൂന്നു പെരുനാളുകളിൽ ഒന്നാണ് പെന്തിക്കൊസ്തി. പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെമേൽ ആവസിച്ച ദിവസമായതുകൊണ്ടാണ് പെന്തിക്കൊസ്തി, ക്രിസ്തീയ പെരുന്നാളായിതീർന്നത്. മൂവായിരം പേരെ ക്രിസ്തുസഭയിൽ കൊണ്ടുവന്ന വലിയ കൊയ്ത്തുപെരുന്നാളാണ് പെന്തിക്കൊസ്തി.

പുതിയനിയമകാലത്ത് യഹൂദന്മാർ മറ്റൊരു അർത്ഥമാണ് പെന്തിക്കൊസ്തിക്കു നൽകിയിരുന്നത്. ദൈവം സീനായ് മലയിൽവെച്ച് മോശെക്കു ന്യായപ്രമാണം നൽകിയതിനെ അനുസ്മരിക്കുവാനുള്ള ദിവസമായിത്തീർന്നു പെന്തിക്കൊസ്തി.

ദൈവം മോശെക്കു നൽകിയ ന്യായപ്രമാണം പെന്തിക്കൊസ്തിയിൽ നീങ്ങിപ്പോയി. പുതിയ ന്യായപ്രമാണം അപ്പോസ്തോലന്മാർക്കു ലഭ്യമായ ദിവസമാണ് പെന്തിക്കൊസ്തി.



ന്യായപ്രമാണം യഹൂദന്മാർക്ക് ലഭ്യമായ ദിവസമായ പെന്തിക്കൊസ്തിയായിരുന്നു പഴയനിയമ സഭയുടെ സ്ഥാപനദിനം. അതേ ദിവസം പരിശുദ്ധാത്മാവ് ആവസിച്ച് പുതിയ ഇസ്രായേലിനെ സ്ഥാപിച്ചു. യഹോവ തേജസ്സിൽ സീനായ്മലയിൽ ഇറങ്ങി മോശെക്ക് ന്യായപ്രമാണം നൽകി. അതേ രീതിയിൽ അഗ്നിജ്വാലയുടെ രൂപത്തിൽ പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെ മേൽ ആവസിച്ച് അവരെ പുതിയ ഇസ്രായേലായി ശുദ്ധീകരിച്ചു. പുതിയ കല്പന അവർക്ക് നൽകി. 'പരസ്പരം സ്നേഹിക്കുക' എന്നതാണ് ആ പുതിയ കല്പന. "ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നാകുന്നു എന്റെ കൽപ്പന" (യോഹ. 15:12) എന്നു കർത്താവ് പറയുന്നു.

പഴയ കൽപ്പന കല്ലിൽ അക്ഷരമായി എഴുതിയതായിരുന്നു. എന്നാൽ പുതിയ കൽപ്പന മനുഷ്യഹൃദയങ്ങളിൽ പരിശുദ്ധാത്മാവ് ആലേഖനം ചെയ്യുന്നു. ആത്മാവിന്റെ സാന്നിദ്ധ്യത്താൽ പുതിയ കൽപ്പന വ്യക്തികൾക്ക് ലഭ്യമായിത്തീരുന്നു. ആ കൽപ്പനയുടെ പുതുക്കത്തിനുള്ള ദിവസമാണ് പെന്തിക്കൊസ്തി.

**പെന്തിക്കൊസ്തിക്കുശേഷം ഒന്നാം ഞായർ**
**ജൂൺ- 7, (യോഹ. 6: 26 - 35)**

കഴിഞ്ഞ ഞായറാഴ്ചയായിരുന്നു പെന്തിക്കൊസ്തി. പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെമേൽ ഇറങ്ങി. ആത്മനിറവിൽ ക്രിസ്തുവിന്റെ സുവിശേഷം ലോകം മുഴുവൻ പ്രസംഗിക്കുവാൻ അവർ ശക്തരായിത്തീർന്നു. പെന്തിക്കൊസ്തിക്കുശേഷമുള്ള ഞായറാഴ്ചകളിലെ പ്രധാന ചിന്താവിഷയം പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ്. പരിശുദ്ധാത്മാവിന് നമ്മുടെ ജീവിതത്തിലുള്ള സ്ഥാനമെന്താണ്? പരിശുദ്ധാത്മാവ് നമ്മിൽ പ്രവർത്തിക്കുന്നത് എങ്ങനെയാണ്? നമുക്ക് പരിശുദ്ധാത്മാവിനെ ലഭിച്ചിട്ടുണ്ടോ? ലഭിച്ചിട്ടുണ്ട് എന്നതിന്റെ തെളിവെന്താണ്?

വി. മാമോദീസായിൽ, വെള്ളത്തിൽ നിന്നും ആത്മാവിൽനിന്നും നാം വീണ്ടും ജനിച്ചു. വി. മൂറോനഭിഷേകത്തിലൂടെ പരിശുദ്ധാത്മാവിന്റെ അഭിഷേകം നമുക്കുലഭിച്ചു.

പെന്തിക്കൊസ്തി ദിവസം ശിഷ്യന്മാരുടെമേൽ പരിശുദ്ധാത്മാവ് ഇറങ്ങിയപ്പോൾ അവർ അന്യഭാഷകളിൽ സംസാരിച്ചു (അ. പ്ര. 2:4). പരിശുദ്ധാത്മാവ് ലഭിച്ച പല വ്യക്തികളും അന്യഭാഷയിൽ സംസാരിച്ചതായി അപ്പോസ്തോലപ്രവൃത്തികൾ പറയുന്നു. അതിനാൽ അന്യഭാഷയിൽ സംസാരിക്കുന്നതു മാത്രമാണ് പരിശുദ്ധാത്മാവിനെ പ്രാപിച്ചതിന്റെ തെളിവെന്ന് ചില സഭാവിഭാഗങ്ങൾ പഠിപ്പിക്കുന്നു.

പരിശുദ്ധാത്മാവ് സഭയിൽ വിഭജിച്ചുകൊടുക്കുന്ന അനേക വരങ്ങളിൽ ഒന്നുമാത്രമാണ് അന്യഭാഷയിൽ സംസാരിക്കാനുള്ള കഴിവ് (1കൊരി. 12:4-11). നമ്മുടെ വിജ്ഞാനം, വിശ്വാസം എന്നിവയും ആത്മാവിന്റെ ദാനം മാണെന്ന് വി. പൗലൂസ് ഇവിടെ പറയുന്നു. യേശുക്രിസ്തുവിലുള്ള വിശ്വാസം തന്നെ പരിശുദ്ധാത്മാവിനെ പ്രാപിച്ചതിന്റെ തെളിവാണ്. (1 കൊരി. 12:3) പരിശുദ്ധാത്മാവിന്റെ ഏറ്റവും വലിയ ദാനം സ്നേഹമാണ് (1കൊരി. 13). ആത്മാവിന്റെ സാന്നിദ്ധ്യത്തിന്റെ തെളിവ് ആത്മാവിന്റെ ഫലമാണ് (ഗലാ. 5:22), ഈ ഗുണങ്ങൾ ഉള്ള വ്യക്തിയിൽ ദൈവാത്മാവ് സന്നിഹിതനാണ്.

പരിശുദ്ധാത്മാവ് സഭയിലും ലോകത്തിലും പ്രവർത്തിക്കുന്നത് മനുഷ്യർക്ക് ആത്മാവിന്റെ ഫലം നൽകുവാനാണ്, അതായത് ദൈവീകരാക്കുവാനാണ്.

**പെന്തിക്കൊസ്തിക്കുശേഷം രണ്ടാം ഞായർ**
**ജൂൺ-14, (മത്താ. 10: 34 -11:1)**

"സമാധാനം അല്ല വാൾ അത്രെ വരുത്തുവാൻ ഞാൻ വന്നത്" (മത്താ. 10:34) എന്ന് കർത്താവ് പറഞ്ഞത് മനസ്സിലാക്കുവാൻ പ്രയാസമുള്ള വാക്കുകളാണ്.

> **ക്രിസ്തീയജീവിതം പോരാട്ടമാണ്, ആ പോരാട്ടത്തിൽ ഏർപ്പെടുന്നവർക്ക് സമാധാനപൂർണ്ണമായ ജീവിതം ലഭിച്ചു എന്നു വരികയില്ല. ദൈവീകരായി നന്മയിൽ ജീവിച്ചവർക്ക് അത്തരം ജീവിതം അപൂർവ്വമായേ ലഭിക്കാറുള്ളൂ. യോഹന്നാൻ സ്നാപകന്റെ ജീവിതം അതിന് ഉദാഹരണമാണ്.**

"സമാധാനം ഉണ്ടാക്കുവാനല്ല, പോരാടുവാനാണ് ഞാൻ വന്നത്" എന്നാണ് ഇതിന്റെ അർത്ഥം. തിന്മയ്ക്കും അനീതിക്കും എതിരെ വാളെടുക്കുവാനാണ് താൻ വന്നത്. ആ പോരാട്ടത്തിന്റെ ബുദ്ധിമുട്ടുകളെപ്പറ്റിയാണ് കർത്താവ് സൂചിപ്പിക്കുന്നത്. തിന്മയ്ക്കെതിരെ നിസംഗരായിരിക്കുന്നവർ സമാധാന കാംക്ഷികളാണെന്ന് പൊതുവെ ധാരണയുണ്ട്. അങ്ങനെയുള്ളവരെ കർത്താവ് ഇഷ്ടപ്പെടുന്നില്ല. അത്തരം നിസ്സംഗതയല്ല ക്രിസ്തീയ ജീവിതം. ക്രിസ്തീയജീവിതം പോരാട്ടമാണ്, ആ പോരാട്ടത്തിൽ ഏർപ്പെടുന്നവർക്ക് സമാധാനപൂർണ്ണമായ ജീവിതം ലഭിച്ചു എന്നു വരികയില്ല. ദൈവീകരായി നന്മയിൽ ജീവിച്ചവർക്ക് അത്തരം ജീവിതം അപൂർവ്വമായേ ലഭിക്കാറുള്ളൂ. യോഹന്നാൻ സ്നാപകന്റെ ജീവിതം അതിന് ഉദാഹരണമാണ്. "നിന്റെ സ്വന്ത പ്രാണനിൽകൂടിയും ഒരു വാൾ കടക്കും" എന്നാണല്ലോ വൃദ്ധനായ ശിമോൻ ദൈവമാതാവിനോടു പറഞ്ഞത് (ലൂക്കോ. 2:35). സത്യത്തിനു സാക്ഷ്യം വഹിച്ച സ്തേഫാനോസിനെ കല്ലെറിഞ്ഞു കൊന്നു. വി. പൗലോസിന്റെ ജീവിതത്തിൽ പീഢകളും എതിർപ്പുകളും ഉണ്ടായി. പത്രോസ് തുടങ്ങിയ എല്ലാ അപ്പോസ്തോലന്മാരും (വി. യോഹന്നാനൊഴികെ) രക്തസാക്ഷി മരണം പ്രാപിച്ചു. ദൈവികരായി ജീവിച്ച് പീഢയനുഭവിച്ചവരുടെ ഒരു നീണ്ട ലിസ്റ്റ് എബ്രായലേഖനത്തിൽ നൽകിയിരിക്കുന്നു. (12: 36-38) ദൈവത്തിനുവേണ്ടി കഷ്ടതയും പീഢയും അനുഭവിച്ച സാക്ഷികളുടെ വലിയ സമൂഹത്തെ ഉദ്ദേശിച്ചാണ് "സമാധാനമല്ല, വാൾ അത്രെ വരുത്തുവാൻ ഞാൻ വന്നിരിക്കുന്നത്' എന്ന് കർത്താവ് പറഞ്ഞത്.

വേദനയും ദുഃഖങ്ങളും ഇല്ലാത്തതല്ല ക്രിസ്തീയ ജീവിതം. ദൈവത്തിന് നമ്മെപ്പറ്റിയുള്ള കരുതലിന്റെയും ശുദ്ധീകരണത്തിന്റെയും ഭാഗമാണ് വാളിന്റെ അനുഭവമെന്ന് ചിന്തിക്കുന്നതാണ് ക്രിസ്തീയജീവിതം.



# ആറാം മാർത്തോമ്മായുടെ (കാലത്തെഴുതിയ) മലങ്കര സുറിയാനി സഭാചരിത്രം (തുടർച്ച)

നമ്മുടെ കർത്താവിന്റെ ആണ്ട് 361-ൽ യൂലിയാനെന്ന മുടിവെക്കപ്പെട്ട രാജാവു ക്രിസ്തുമാർഗ്ഗമായിരുന്നു. പിന്നത്തേതിൽ വിഗ്രഹമാർഗ്ഗത്തിൽ ചേർന്നു ക്രിസ്തുമാർഗ്ഗക്കാർക്കു വിരോധമായിട്ടു പിശാചിന്റെ ക്ഷേത്രങ്ങളെ അവന്റെ നാട്ടിൽ പണിയിച്ചു. അവൻ പറുസായക്കാരോടുയുദ്ധം തുടങ്ങുകയിൽ രക്തത്തെ വാരി ആകാശത്തിലെറിഞ്ഞു മേല്പോട്ടു നോക്കി. ശ്ലീലായെക്കാരാ ഏതു പ്രകാരവും നീ വേണ്ട എന്നു അവൻ ചൊല്ലി. കർത്താവിന്റെ ആണ്ട് 379-ൽ വല്യ തെവൊദോസിയോസുവാണു. ദൈവഭക്തിയും മശിഹയുടെനാമത്തിൽ വിശ്വാസവും ഞാനൊരു രാജാവായിരിക്കുന്നതിനെക്കായിൽ തമ്പുരാന്റെ യോഗത്തിന്റെ ചിറ്റാണ്മക്കാരൻ ഞാനെന്നു കല്പിച്ചു. നമ്മുടെ കർത്താവിന്റെ ആണ്ട് 381-ൽ കുസ്തന്തീനോസിന്റെ പാത്രിയർക്കാ മക്കെദൊനിയൊസു അവൻ പകച്ചു. ആയതു എന്തെന്നാൽ ബാവായിൽനിന്നും പുത്രനിൽനിന്നും റൂഹാദകുദശാ പ്രിയപ്പെടുന്നു എന്നും ബാവായ്ക്കും പുത്രനും റൂഹാദക്കുദശാ വരസനാകന്നു എന്നും അവൻ ചൊല്ലി. ഇതിനെക്കുറിച്ചു തെബൊദേറിയോസു രാജാവു രണ്ടാം സുന്നഹദോസ് കുസ്തംദീനോസ് പൗലീസിൽ ഒരു നൂറ്റൻപതു ബാവാന്മാരെ അവൻകൂട്ടി ബാവായ്ക്കും പുത്രനും റൂഹാവർഗ്ഗത്താലെയും കാസൽ സുഖത്താലെയും അവരിരുവർക്കും ശരിയാകപ്പെട്ടതാകുന്നു എന്നു ഒരു വായിൽനിന്നെന്നപോലെ അവരു അട്ടഹസിച്ചുംകൊണ്ട് മക്കദോനിയോസിനെ തള്ളി. ആ സിംഹാസനത്തുംമ്മേൽ തെബോലോഗൊസെന്നു വിളിക്കപ്പെടുന്ന ആ മാർ ഗ്രീയോഗ്യോസിനെ അവരു കല്പിച്ചു. 409-ൽ റോമാനഗരി പിടിച്ചു. അതിനെ അനേകംനാൾ മുടിച്ചു. അതിലുള്ളവർക്ക് ധാന്യങ്ങൾ മുട്ടുകകൊണ്ട് മനുഷ്യരുടെ മാംസം അവരു തിന്നു. കോട്ടയിൽ അടെക്കലമായിട്ടു വന്നു അനേകം പേരും മന്ത്രിമാരിൽച്ചെലരും വിഗ്രഹാരാധനക്കാരാകക്കൊണ്ട പൊൻവെള്ളി ഇവകളാൽ പണിയപ്പെട്ട വിഗ്രഹങ്ങളേയും, ക്ഷേത്രങ്ങളിലുള്ള വിലയേറപ്പെട്ട തട്ടു മുട്ടുകളും എടുത്തു. അതെല്ലാം ഉടമ്മാർക്കും മാർഗ്ഗക്കാർക്കും ചെലവിടുകയും ചെയ്തു.

408-ൽ കുസ്തന്തീനോസു പൗലീസിന്റെ പാർത്തിയർക്കാനെത്തോറിയോസ് അവൻ പകച്ചു. എന്തെന്നാൽ തമ്പുരാനെപ്പെറ്റ കന്ന്യാസ്ത്രീമറിയത്തെ മശിഹായുടെ അമ്മയെന്നല്ലാതെ തമ്പുരാനെപ്പെറ്റമ്മയെന്നു വിളിക്കരുതെന്നും, മിശിഹായിൽ വർഗ്ഗം രണ്ടാകുന്നു എന്നും, ക്നോമ്മാ രണ്ടാകുന്നു എന്നും അവൻ ചൊല്ലി. എടത്തൂടായതിന്റെ ശേഷം പട്ടാങ്ങപ്പെട്ട ചെറിയ തെബോദോസിയോസു രാജാവു ലോകത്തിനടുത്ത മൂന്നാം സൂനാദോസു എപ്പെസ്സൊസിൽ അവൻ കൂടിയത്. കുടിയിരുപ്പിനുടെ സ്തുതി ചൊവ്വാക്കപ്പെട്ട ബാബാന്മാരു 220-ഉം സിംഹാസനങ്ങളിൽ മുക്ഷരപ്പെട്ടവരായ പതിനായിരങ്ങളുടെ തലവരിൽ നാലുപേരും റോമ്മായുടെ കിലസ്തിനോസും അലക്സന്ത്രിയായുടെ കൂറിലോസും അന്ത്യോഖ്യായുടെ യോഹന്നാനും പൊന്നിനുടെ നാവുകാരൻ മാറിവാനിയോസും ഇവരു കൂടപ്പെട്ടു. കന്യാസ്ത്രീമറിയത്തെ തമ്പുരാനെപ്പെറ്റമ്മയെന്നും വിളിച്ചു മാനുഷസുഖത്തിൽനിന്നുള്ള മാംസത്തോടുകൂടെ പുത്രൻ തമ്പുരാന്റെ ഒന്നിപ്പിനെ അവരു നിശ്ചയിച്ചു വർഗ്ഗം ഒന്നാകുന്നു എന്നും ക്നൊമ്മാ ഒന്നാകുന്നു എന്നും മുഴുവനാകപ്പെട്ട തമ്പുരാനും മുഴുവനാകപ്പെട്ട മാനുഷൻ പുത്രനും താനാകുന്നു എന്നും, അവരു കൊണ്ടാടി. എന്നാൽ റൂഹാദകുദശായാലെ നിഖ്യായിൽ 318 ബാവാന്മാരുകൂടി കല്പിക്കപ്പെട്ട വിശ്വാസത്തിൽ നിന്നൊഴികെ മറ്റു കല്പനയും വിശ്വാസവും പകർത്തുന്നു എന്നുയവൻ മഹറോൻ ഏൽക്കപ്പെട്ടവനാകുന്നു എന്നും അറപ്പുകെട്ട് ഒരുത്തൻ കല്പിക്കുന്നു എങ്കിൽ മുമ്പെചൊല്ലിയപോലെ ഇവരു ഒരു കാനോനാ കല്പിച്ചും കൊണ്ട് നെത്തോറിയോസിനെ പിതകിയതിന്റെ ശേഷം അവന്റെ നാവു അഴുകപ്പെട്ടുതിച്ചപെട്ടു മരണം അലസിപാകത്താലെ നെത്തോറിയോസു മരിച്ചു. അവനു പകരം നുയംപു നോക്കുന്നവനായ മക്കസിമ്മോസിനെ ആ സിംഹാസനത്തുംമ്മേൽ അവരു കല്പിച്ചു. 440-ൽ റോമ്മായിലെ മാർപാപ്പയെ വെയ്ക്കപ്പെട്ടു. പടിഞ്ഞാറുള്ള മെത്രാന്മാരൊക്കെയും അയാളുടെ കീഴടങ്ങുമെന്നു രാജാവിന്റെ കല്പന പ്രസിദ്ധപ്പെടുത്തി വാണു.

(തുടരും...)





# ബൈബിൾ പഠനം



ഫാ. ഒ. പി. വർഗീസ് (മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി - 682 308)

യോഹന്നാൻ. 11, 12, 13, അദ്ധ്യായങ്ങൾ

## ചോദ്യങ്ങൾ

1. യേശുവിന് പ്രിയനായവൻ ദീനമായി കിടക്കുന്നു. അവൻ ആര്? അവന്റെ ദീനം മരണത്തിനല്ല. പിന്നെന്തിനാണെന്നാണ് യേശു പറഞ്ഞത്?

2. ദിദിമോസ് എന്നത് തോമസിന്റെ ഏതുഭാഷയിലുള്ള വാക്കാണ്. ഈ രണ്ട് പേരിന്റെയും അർത്ഥം എന്ത്? തോമസിന്റെ ശ്രേഷ്ഠമായ പ്രഖ്യാപനം എന്താണ്?

3. പുനരുത്ഥാനം, ജീവൻ, മരണം ഇവയെക്കുറിച്ച് കർത്താവിന്റെ പ്രസ്താവ്യം എന്ത്? (11: 25, 26)

4. കരയുന്നവരോടുകൂടി കരയുവാൻ നമുക്ക് സാധിക്കാറുണ്ടോ? യേശു അതു പ്രാവർത്തികമാക്കിയതിന്റെ തെളിവ് എന്താണ്?

5. യോഹ. 12: 38-44 വരെയുള്ള ഭാഗത്തുനിന്ന് പ്രാർത്ഥനയെക്കുറിച്ച് കർത്താവ് എന്തു പഠിപ്പിക്കുന്നു?

6. മറിയ യേശുവിനെ പൂശിയത് ഏത് തൈലംകൊണ്ടാണ്?

7. ലാസറെയും കൊല്ലണം എന്ന് മഹാപുരോഹിതന്മാർ തീരുമാനിച്ചു. കാരണം എന്ത്?

8. ജനം യേശുവിനെ ഹോശാനപാടി യെറുശലേമിലേക്ക് ആനയിച്ചു കഴിഞ്ഞപ്പോൾ പുരുഷാരംമുഴുവൻ യേശുവിന്റെ പിന്നാലെ കൂടി. അപ്പോൾ പരീശന്മാർ തമ്മിൽ തമ്മിൽ എന്താണ് പറയുന്നത്?

9. ഗ്രീക്കുകാർക്ക് യേശുവിനെ കാണുവാൻ ആഗ്രഹമുണ്ടെന്ന് ഏതുശിഷ്യന്മാരാണ് യേശുവിനെ അറിയിച്ചത്?

10. "എനിക്കു ശുശ്രൂഷ ചെയ്യുന്നവൻ എന്നെ അനുഗമിക്കട്ടെ" അവനുള്ള പ്രതിഫലം എന്ത്?

11. എന്റെ വചനംകേട്ട് പ്രമാണിക്കാത്തവനെ ഞാൻ വിധിക്കുന്നില്ല. എന്തുകൊണ്ട്?

12. യേശു ശിഷ്യന്മാരുടെ കാൽകഴുകുന്നതിലൂടെ ലോകത്തിന് കൊടുക്കുന്ന ഉദാത്തമായ മാതൃക എന്താണ്?

13. ദ്രവ്യാഗ്രഹം സർവ്വവിധ കലഹത്തിന് കാരണമെന്ന് കർത്താവിന്റെ ശിഷ്യന്മാരിൽ ആരാണ് ഉദാഹരണം?

14. യേശു ശിഷ്യന്മാർക്കു കൊടുത്ത പുതിയ കല്പന എന്ത്?

15. പത്രോസ്, "ഞാൻ എന്റെ ജീവനെ നിനക്കുവേണ്ടി വച്ചുകളയും" എന്ന് യേശുവിനോടു പറഞ്ഞപ്പോൾ യേശു എന്തു പറഞ്ഞു?

### മാർച്ച് മാസത്തിലെ എല്ലാഉത്തരങ്ങളും ശരിയാക്കിയവർ

1. Moly Mathew, Puthenparambil, Naranganam West P.O.
2. Mariamma Varghese, Kottayil House, Thottakkattukara, Alwaye.
3. Mrs. Alice Abraham, Anthariathu, Sai Baba Mission Port, CBE- 11, 641011.
4. Annamma Mathai, Netaji Road, Alwaye - 683101.

## ഏപ്രിൽ ലക്കത്തിലെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ

1. a) പാപി മരിക്കണമെന്ന് യേശു ആഗ്രഹിക്കുന്നില്ല. മാനസാന്തരപ്പെട്ടു രക്ഷ പ്രാപിക്കണം. (b) മറ്റുള്ളവരെ കുറ്റം വിധിക്കുന്നവർ സ്വയപരിശോധന നടത്തണം. (c) നമ്മുടെ കഴിഞ്ഞകാല പാപങ്ങളെ കർത്താവ് ക്ഷമിച്ചിരിക്കുന്നതുകൊണ്ട് മേലാൽ പാപം ചെയ്യാതിരിക്കണം.

2. 8:12, യേശു ലോകത്തിന്റെ വെളിച്ചമാകുന്നു. അവനെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവനാകും.

3. മനുഷ്യപുത്രന്റെ ഉയർത്തൽ രണ്ടുവിധത്തിലാണ്. a) കുരിശിലെ മരണം വഴി (b) സ്വർഗ്ഗത്തിലേക്കുള്ള ആരോഹണം വഴി.

4. 8:31. യേശുവിന്റെ വചനത്തിൽ നിലനില്ക്കുന്നവരാണ് അവന്റെ ശിഷ്യന്മാർ. അവർ സത്യം അറികയും സത്യം അവരെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും.

5. 8:51 ആമ്മേൻ, ആമ്മേൻ ഞാൻ (യേശു) നിങ്ങളോടു പറയുന്നു: എന്റെ വചനം പ്രമാണിക്കുന്നവൻ ഒരുനാളും മരണം കാണുകയില്ല.

6. 9: 1-12 - നമ്മുടെ കഷ്ടതയും രോഗവും ദൈവത്തിന്റെ സ്നേഹവും ശക്തിയും വെളിപ്പെടുത്തുവാനുള്ള ഒരു വെല്ലുവിളിയായി നാം സ്വീകരിക്കണം.

7. അയയ്ക്കപ്പെട്ടവൻ (9:7)

8. 9: 39, കാണാത്തവർ കാണ്മാനും കാണുന്നവർ കുരുടർ ആവാനും ഇങ്ങനെ ന്യായവിധിക്കായി ഞാൻ ലോകത്തിൽ വന്നു എന്നു യേശുപറഞ്ഞു.

9. a) അയാൾ നിയമാനുസരണം കർത്താവിൽനിന്ന് അധികാരം പ്രാപിച്ചവൻ ആയിരിക്കണം. (b) ആടുകളെ പേരുചൊല്ലി വിളിക്കത്തക്കവണ്ണം അവരോട് വ്യക്തിപരമായി ബന്ധമുണ്ടായിരിക്കണം. (c) അവരുടെ മുമ്പേനടന്ന് ഉത്തമമായ ഉപദേശവും മാതൃകാപരമായ ജീവിതവും കാട്ടിക്കൊടുക്കണം. (d) മേച്ചിൽ പുറങ്ങൾ കണ്ടുപിടിച്ചു കൊടുക്കണം. (e) ആടുകൾ അയാളെ അനുഗമിക്കണം. അപരിചിതരെ പിൻപറ്റരുത്.

10. ഞാൻ (യേശു) നല്ല ഇടയൻ ആകുന്നു. നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു. (10:11)

11. ക്രിസ്തുവിന്റെ പുനരുദ്ധാരണത്തിനു ശേഷം ശിഷ്യന്മാരുടെ പ്രസംഗംകേട്ട് വിശ്വസിക്കുന്ന യഹൂദേതരെ ഉദ്ദേശിച്ചാണ്.

12. യഹൂദമതം തണുത്തു മരവിച്ചിരിക്കുന്ന അവസ്ഥയെ സൂചിപ്പിക്കുന്നു.

13. യേശു ആടുകൾക്കു നിത്യജീവൻ കൊടുക്കുന്നു. അവ ഒരുനാളും നശിച്ചുപോകയില്ല. ആരും യേശുവിന്റെ കൈയ്യിൽനിന്ന് അവയെ പിടിച്ച് പറിക്കുകയുമില്ല. കാരണം അവയെ തന്നവൻ പിതാവാം ദൈവമത്രേ. അവൻ എല്ലാവരിലും വലിയവനും യേശുവും പിതാവും ഒന്നാകുന്നു. (10: 28 - 31)

14. അവരുടെ ഹൃദയം അസൂയകൊണ്ടും, വ്യക്തിവിദ്വേഷംകൊണ്ടും നിറഞ്ഞിരുന്നതുകൊണ്ട്.

# Sat Tal: The abode of God

(THOMAS VARGHESE, ST. THOMAS ORTHODOX THEOLOGICAL SEMINARY, BHLLAI, M.P. )

Towering to awesome heights, the Himalayan mountains have been befittingly described as the ' abode of the gods' Scattered all over these Mountains are numerous Hindu shrines and Budhist monasteries. They are also inhabited by some of the most colourful and hardworking people in the world. The Himalayas start from Rishikesh and extend through Kedarnath, Badrinath, and' the hazardous, stature of Thunganath etc. on one side. The other side Utharkashi consists of Yamunothri,Gangothri & Gomukh. In the western side lie the Nainital ranges closer to the Chinese border. From there one can join the trails of the great Manasas arovar Yatra or the pilgrimage to greater Kailash. The people of our culture and time know little about these breathtaking journeys and the serenity of these places. In the Western part of these ranges is situated the first Christain Ashram of North India, Sat Tal Ashram, founded by Maharshi E. Stainley Jones in 1930. Jones served seventy years in the Ministry of Christian Church in various roles as an evangelist, missionary, author, statesman, Bishop elect (resigned before conscecration), ecumenical leader, spokesman for peace and racial brotherhood and social witness of Christ.

Sat Tal means sevan lakes. Now a days it is to hard find all the lakes. only three Ram Tal Sita Tal and Panna Tal flow in and around the picturesque pine forests in the region. This area is one of the most attractive places in the Himalaya ranges. It consists of 400 acres of land, the main bunglow is of Victorian style and there are fourteen hermitages and a lake in the area. Two other government lakes surround the Ashram hills also. At its highest elev ation, the place is 4800 feet above the sea level and it is very cool even in the summer. Being away from the hustles and bustles of the city and the sophisticated life- style, it gives ample opportunity for meditation, prayer and also for probing into the recess of one's own self.

There is a beautiful legend about this place. Ms. A.C. Evans, a European and the wife of a previous owner of the land has written that legendary tale. "In the beginning Sat Tal seems to have been considered as holy place inhabited by Gods and Goddesses. There were seven sacred hill tops round about the valley and there is a very charming legend which may account for the suitable name the valley bears. A poor native woman was picking up dry twigs and small branches with which to cook her food when she suddenly saw, under a tree, an old man who appeared to be very ill. She went and spoketo him. ' Daughter' he replied, 'I am very ill and am dying from thrist.Have mercy and bring me water to drink". she said, " O Stranger, the spring is far from here and I have nothing in which to bring you water". The old man seemed to her so ill that she hurried down the hill to the nearest spring and laboured up again with as much precious water as she could retain in her cupped hands. This she did seven times. Her efforts seemed to revive the old man who said to her. ' O daughter, you have done well. For each handful of water you have brought me, a lake will be formed amongest these hills." And so Sat Tal owes its origin to a God and a kind woman according to this legend. May be that watering in another is still going on in the hills at Sat Tal, in the Ashram where hundreds flock to this place with spiritual thrist.

Some of the mottoes written on the wall of the Ashram reveal something of the spirit of the place:" Leave behind all class and race distinctions, ye that enter here", " There is no religion or philosophy possible where fear of consequence is a greater incentive than love of truth", " sincerity, happiness and experience go a long way to create literature" and " Jesus the pioneer of life".

According to Stanley Jones, the founder, the Sat Tal Ashram has been established to help the Indian Christian to hear the call to Indianness and to help him respond to it. For the Europeans. also it was to be a place where he could sit closer to the palpit ating soul of India. For him the term. 'Ashram' means a place where the teacher withdraws with his disciples to inculcate his teaching. They share a common life. marked by simplicity and devotion and the chief character-istics are 'plain living and high thinking."

The Ashram settings always tried to integrate the Indian Spirit and the Christian Sprit. Always it emphasises the motif' Indigeniza-tion'. It means making use of what is indigenous within a certain culture or tradition. Here the Indigenization of the Gospel takes place in several ways. It means ministry and message of our Lord Jesus Christ in our own spiritual and cultural enviroment. For this

they suggest the realisation of the divine presence within, principally through silence and meditation. Simple life style in dress, food, habit, music, art, seating and worship are also recommended. The values of silence meditation. awareness of our union in God, austerity, discipleship and mystical interiority are values demonstrated by Jesus Christ and sages of India and are being followed in the ashram.

Ashram used to conduct 'Summer Ashram' regularly in the month of May and June in Hindi and English and also in the month of October. Each session covers fifteen to twenty days. Daily lecture, meditation, worship and observation of silence on certain days are in the schedule. The visitors are also advised to join in the ashram chores like cleaning, cooking, etc. Clean and simple food is served thrice a day.

The fascinating thing about the Ashram session is that one will get ample and enough time for one's activities. It is a comparatively light schedule in the afternoon. After lunch upto five O' clock in the evening, It is free time and after dinner there is the sharing session and cultural and entertainment time. In sharing session anybody can share his or her experience and witness with the prior consent of the Acharya. Thursdays are the silence days. Depending on one's interest, a person can choose either silent meditation or go out for sightseeing.

Down the Ashram hill is the famous Sat Tal tourist camp and boating place. Every time tourists crowd this point and we can visit this place at any time. Those who are interested in trekking can go for a trek in the nearby forests and hills. It is completely safe and secure for the visitors. One can also get a chance to visit the Hindu hermitage situated in the opposite hill after a one hour trek. The anchorite who is known among the locals as 'Alu Baba' is an expert in herbal medicines and alternative treatments. His disciples are mainly from the European countries.

The most enchanting experience in the Sat Tal is the daily evening worship near the 'Galilee lake'. Nothing can match with that few hours of meditation and prayer.

***The values of silence meditation. awareness of our union in God, austerity, discipleship and mystical interiority are values demonstrated by Jesus Christ and sages of India and are being followed in the ashram.***

At the same time Sat Tal cannot claim the indigenized style and Indianness in its fullest form. Lack of a regular community and the practising persons like those found in santivanam at Trichy or Kurisumala create a big void. But the former Acharya D.P. Titus had a personal experience of the ashram way of life in india, both Christian and Hindu. Being a man of genuine scholarship in Hinduism especially in Vadanta, he guides the aspirants towards the common ideas and parallels in the Hindu Christian thought. Many books and writings about indigenization, culture and philo sophy are available in the library. The welcoming and informal attitude of the community adds to the reasons which induce a person to visit this ashram. The present acharya is Acharya R.S. Varma, a man of friendliness and helpfulness. Ashram is governed by a board of members related to different churches and communities. It is also associated with branch ashrams or similar communities in Europe and America.

At a time when we celebrate the 50th anniversary of Indian Independence, it is relevant to think about these indigenized ashrams and their approaches. But it is still a debatable matter in our Christian life. Often we say " Indigenization is a compromise of Christianity and a step towards syncretism."But in reality we have already comprised with many foreign cultures which are alien to ours like Greek, European, Latin and Syrian. Then why should we hesitate to accept our own symbols and philosophy that originated from our birth place, our own spiritual realm and national heritage. It is never a compromise but it is our birth right. The messages and reminiscences of one's stay in a place like Sat Tal really convince us about the relevance of more Christian ashrams which are in harmony with the local culture. It also points to the need of a liturgy closely related to the Indian cultural traditons and a theology lived and pondered in the vital context of the Indian spiritual traditions.



# "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" (വി. യോഹ. 8:12)

# "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു" (വി. മത്താ. 5:14)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത

## 1) ദൈവം പ്രകാശമാണ്

എല്ലാ നന്മകളുടേയും സത്യത്തിന്റെയും സൗന്ദര്യത്തിന്റെയും ഉറവിടമാണ് ദൈവം. ദൈവത്തിന്റെ പ്രതീകമായി, പ്രകാശത്തെയാണ്, എല്ലാ മതങ്ങളും അംഗീകരിച്ചിരിക്കുന്നത്. സൊറാസ്ട്രാനിസമെന്ന മതത്തിൽ ദൈവത്തിന്റെ പ്രതീകം പ്രകാശവും, തന്റെ എതിരാളിയുടെ പ്രതീകം അന്ധകാരവുമാണ്.

പഴയനിയമത്തിൽ ദൈവം പ്രകാശവും അഗ്നിയുമായി വെളിപ്പെട്ടു. മുൾപ്പടർപ്പിലെ അഗ്നിയിൽക്കൂടി ദൈവം മോശയോട് സംസാരിച്ചു. (പുറ. 3:2) അഗ്നിമേഘസ്തംഭം ഇസ്രായേല്യരെ മിസ്രയീമിൽനിന്നും നയിച്ചു. (പുറ. 13:2) "ദൈവം വെളിച്ചമാകുന്നു. അവനിൽ ഇരുട്ട് അശ്ശേഷമില്ല" (1 യോഹ. 1:5) എന്ന് വി. യോഹന്നാൻ തന്റെ ലേഖനത്തിൽ പറയുന്നു. "ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം" (വി. യോഹ. 1:9) എന്ന് വി. യോഹന്നാൻ കർത്താവിനെക്കുറിച്ച് തന്റെ സുവിശേഷത്തിൽ പറയുന്നു. "അടുത്തുകൂടാത്ത വെളിച്ചത്തിൽ പറക്കുന്നവൻ" (1തീമൊ. 6:16) എന്നാണ് വി. പൗലോസ് കർത്താവിനെ വർണ്ണിക്കുന്നത്. അഗ്നിജ്വാലപോലെ പിളർന്ന നാവുകളായിട്ടാണ് ത്രിത്വത്തിൽ മൂന്നാമനായ പരിശുദ്ധറൂഹാ ശിഷ്യന്മാരുടെമേൽ ആവസിച്ചത്. (അപ്പോ. 2:2)

## 2) ദൈവത്തിൽനിന്ന് നാം വെളിച്ചം സ്വീകരിക്കുന്നു

ആദാമും ഹവ്വായും പാപം ചെയ്ത് പ്രകാശവസ്ത്രം നഷ്ടപ്പെടുത്തിയപ്പോൾ, അവർ നഗ്നരെന്ന് അറിഞ്ഞു (ഉല്പ. 3:7) 40 ദിവസം മോശ ദൈവത്തോടുള്ള സംസർഗ്ഗത്തിൽ കഴിഞ്ഞതിന്റെ ഫലമായി മോശയുടെ മുഖം ശോഭിച്ചു. (പുറ. 34:29, 30) മറുരൂപമലയിൽവച്ച് കർത്താവിന്റെ മുഖം സൂര്യനെപ്പോലെ പ്രകാശിച്ചു. (വി, ലൂക്കോ. 9:29) അതേസമയം മോശയും ഏലിയായും തേജസ്സിൽ പ്രത്യക്ഷരായി (വി. ലൂക്കോ. 9:30, 31) "അന്ന് നീതിമാന്മാർ പിതാവിന്റെ രാജ്യത്തിൽ സൂര്യനെപ്പോലെ പ്രകാശിക്കും" (വി. മത്താ. 13:43) എന്ന് കർത്താവ് പറയുന്നു. അവർ നക്ഷത്രങ്ങളെപ്പോലെ പ്രകാശിക്കും. (ദാനി. 12:3) അവർ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്താൽ കണ്ണാടിയിലെ പ്രതിഛായപോലെ പൂർണ്ണത പ്രാപിക്കും. (2 കൊരി. 3:18)

## 3) പ്രകാശത്തിന്റെ ധർമ്മങ്ങൾ

a) നാം നടക്കേണ്ടിയ വഴി പ്രകാശം കാണിച്ചു തരികയും നാം ഒഴിഞ്ഞുമാറുന്നതിന് അപകടങ്ങളെ വെളിപ്പെടുത്തുകയും ചെയ്യുന്നു. നാം പ്രകാശമായിത്തീരുമ്പോൾ, നമ്മുടെ ജീവിതം കണ്ടുകൊണ്ട് നന്മയും തിന്മയും ഏവയെന്ന് തിരിച്ചറിയുവാൻ മനുഷ്യർക്ക് സാധിക്കും. അങ്ങനെ നല്ല വഴി തെരഞ്ഞെടുക്കുന്നതിനും അപകടങ്ങൾ ഒഴിഞ്ഞുമാറുന്നതിനും സാധിക്കും.

b) മനുഷ്യരുടെ നന്മയ്ക്കായി സൃഷ്ടിപരമായി പ്രവർത്തിക്കുന്നതിന് പ്രകാശം സഹായിക്കുന്നു. അതുപോലെ നാം പ്രകാശമുള്ളവരായിത്തീരുമ്പോൾ, നമ്മുടെ പ്രാർത്ഥനയും സംസാരവും പ്രവൃത്തിയും കൊണ്ട്, മനുഷ്യർക്ക് നന്മ ചെയ്യുവാൻ നമുക്ക് സാധിക്കും.

c) പ്രകാശത്തിൽക്കൂടി അന്നജം ഉണ്ടാക്കുന്നതിനും, അത് ഉപയോഗിച്ച് വളരുന്നതിനും സസ്യങ്ങൾക്ക് സാധിക്കുന്നു. അതുപോലെ പ്രകാശത്തിൽക്കൂടി ആത്മീയശക്തി ആർജ്ജിക്കുന്നതിന് നമുക്ക് സാധിക്കുന്നു.

d) പ്രകാശം രോഗാണുക്കളെ നശിപ്പിക്കുന്നു. അതുപോലെ ആത്മീയപ്രകാശം പാപത്തെ നീക്കി ആത്മീയ ആരോഗ്യം നിലനിർത്തുന്നു.

e) പ്രകാശം പ്രകൃതിയുടെ സൗന്ദര്യം വെളിപ്പെടുത്തുന്നതുപോലെ ആത്മീയപ്രകാശം മനുഷ്യരുടെ ആത്മീയ ശോഭയെ വെളിപ്പെടുത്തുന്നു.

## 4) സ്നേഹത്തിന്റെ പ്രായോഗിക രൂപമാണ് പ്രകാശം

"ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചമാകുന്നു". (വി. യോഹ. 9:5) എന്ന് പറഞ്ഞുകൊണ്ട് കർത്താവ് പിറവിക്കുരുടന് കാഴ്ച നൽകി. "അങ്ങനെ തന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടിട്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ (വി. മത്താ. 5:16) എന്ന് കർത്താവ് പറയുന്നു. "സകല സൽഗുണവും നീതിയും സത്യവുമല്ലോ വെളിച്ചത്തിന്റെ ഫലം" (എഫേ. 5:10) എന്ന് വി. പൗലോസ് പറയുന്നു. നാം ലോകത്തിന്റെ വെളിച്ചമായിരിക്കണമെന്നത്രെ കർത്താവ് കല്പിക്കുന്നത്. "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു" (വി. മത്താ. 5:14) എന്നും "എന്നെ അനുഗമിക്കുന്നവൻ ജീവന്റെ വെളിച്ചമുള്ളവൻ ആകു"മെന്നും (വി. യോഹ. 8:12) പറയുന്നതിന്റെ ലക്ഷ്യം അതാണല്ലൊ.

നമ്മുടെ കർത്താവ് പ്രകാശത്തെ കണ്ണിനോട്, അഥവാ മനുഷ്യനന്മയാകുന്ന ലക്ഷ്യത്തോട്, സാദൃശ്യപ്പെടുത്തി പറയുന്നു "ശരീരത്തിന്റെ വിളക്ക് കണ്ണാകുന്നു. കണ്ണു (ലക്ഷ്യം) ചൊവ്വുള്ളതെങ്കിൽ നിന്റെ ശരീരം മുഴുവനും പ്രകാശിതമായിരിക്കും." (വി. മത്താ. 6:22) ചുരുക്കി പറഞ്ഞാൽ സ്നേഹം (അഭ്യുദയകാംക്ഷി) ശരീരത്തെ മുഴുവനും പ്രകാശ പൂർണ്ണമാക്കുന്നു. സ്നേഹത്തിൽനിന്നുണ്ടാകുന്ന 8 സുകൃതങ്ങളെ സ്നേഹത്തോടു ചേർത്ത് ആത്മാവിന്റെ ഫലമായി വി. പൗലോസ് വർണ്ണിക്കുന്നു. "ആത്മാവിന്റെ ഫലമോ, സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം" (ഗലാ. 5:22,23) മറ്റുള്ളവരുടെ ഉയർച്ചയിൽ അസൂയപ്പെടാതെ, അതിൽ സന്തോഷിക്കുകയും അവരുടെ സ്നേഹം ആർജിക്കുകയും ചെയ്യുന്ന അസൂയരഹിതമായ സ്നേഹം ഇന്ദ്രിയജയത്തിൽ അടങ്ങിയിരിക്കുന്നു. ആരെയും ബഹുമാനിക്കുന്ന നിഗളരഹിതമായ സ്നേഹവും ഇന്ദ്രിയജയത്തിൽ ഉണ്ട്. ലിംഗവ്യവസ്ഥയെ ദൈവദാനമായിക്കണ്ട് വിവാഹത്തിന്റെ മാന്യതയും വിശുദ്ധിയും പാലിക്കുന്ന

ദൈവസ്നേഹവും ഇന്ദ്രിയജയത്തിൽ അടങ്ങിയിരിക്കുന്നു.

നേരേമറിച്ച് സ്നേഹത്തിന്റെ അഭാവം സ്വാർത്ഥത യാണ്, അന്ധകാരമാണ്. "കണ്ണ് കേടുള്ളതെങ്കിലോ, നിന്റെ ശരീരം മുഴുവനും ഇരുണ്ടതായിരിക്കും. എന്നാൽ നിന്നിലുള്ള വെളിച്ചം ഇരുട്ടായാൽ ഇരുട്ട് എത്ര വലിയത് (വി. മത്താ. 6:23) എന്ന് കർത്താവ് പറയുന്നു. ഇതിന്റെ ഫലം ആത്മാവിന്റെ ഫലത്തിനെതിരായിരിക്കും. സ്വാർ ത്ഥത, സങ്കടം, ഭയം, പ്രതികാരബുദ്ധി, ഹൃദയകാഠിന്യം, ധനത്തോടുള്ള ആർത്തി, വഞ്ചന, കോപം, അസൂയ, നിഗളം, കാമാതുരത, ചുരുക്കിപറഞ്ഞാൽ സ്വാർത്ഥത ഭൂമിയിലെ നരകത്തിന് മുഖാന്തരമാണ്.

### 5) തേജസ്കരണത്തിന്റെ ഫലം

a) നിസ്സ്വാർത്ഥസ്നേഹം: - "ദൈവത്തിന്റെ സ്നേഹം ന മുക്കു നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയ ങ്ങളിൽ പകർന്നിരിക്കുന്നുവല്ലോ". (റോമ. 5:5) ഈ സ്നേഹം നമ്മുടെ കർത്താവിൽ നാം കാണുന്നു. "മനുഷ്യ പുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും, അനേ കർക്ക് തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രെ വന്നത്". (വി. മർക്കോ. 10:45) b) വിനയം:- ഇതും കർത്താവിൽ കാണുന്നു. "കർത്താവും ഗുരുവുമായ ഞാൻ, നിങ്ങളുടെ കാൽ കഴുകിയെങ്കിൽ, നിങ്ങളും തമ്മിൽ തമ്മിൽ കാൽ കഴുകേണ്ടതാകുന്നു. (വി. യോഹ. 13:14) c) ഐക്യത:- "നീ എന്നെ അയച്ചു എന്ന് ലോകം വിശ്വ സിച്ചാൽ, അവർ എല്ലാവരും ഒന്നാകേണ്ടതിന്, പിതാവേ നീ എന്നിലും, ഞാൻ നിന്നിലും ആകുന്നതു പോലെ അവരും നമ്മിൽ ആകേണ്ടതിന് തന്നെ" (വി. യോഹ. 17:21). ആദിമസഭയിൽ അയ്യായിരത്തോളം ആളുകൾ ഉണ്ടായിരുന്നിട്ടും (അപ്പോ. 4:4) അവരിൽ



ഐക്യതയുണ്ടാ യിരുന്നു. "വിശ്വസിച്ചവരുടെ കൂട്ടം ഏക ഹൃദയവും ഏകമനസ്സും ഉള്ളവരായിരുന്നു. തനിക്കുള്ള തൊന്നും സ്വന്തമെന്ന് ആരും പറഞ്ഞില്ല. സകലവും അവർക്ക് പൊതുവായിരുന്നു" (അപ്പോ. 4:32)

### 6) നാം എങ്ങനെ തേജസ്ക്കരിക്കപ്പെടണം? ദൈവത്തോടുള്ള കൂട്ടായ്മയിൽ ഇതു സാധിക്കും.

"ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ, ജീവന്റെ വെളിച്ചമുള്ളവനാകും" (വി. യോഹ. 8:12) എന്ന് കർത്താവ് പറയുന്നു. ദൈവത്തോടുകൂടെ 40 ദിവസം ചെലവഴിച്ച മോശയുടെ മുഖം ശോഭിച്ചു (പുറ. 34:29,30). മറുരൂപസമയ ത്ത് പ്രത്യക്ഷപ്പെട്ട മോശയും ഏലിയാവും, തേജസ്സിൽ പ്രത്യക്ഷരായെന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത് (വി. ലൂക്കോ. 9:30,31) "അവങ്കലേക്ക് നോക്കിയവർ പ്രകാശിത രായി. അവരുടെ മുഖം ലജ്ജിച്ചുപോയതുമില്ല" (സങ്കീ. 34:5) എന്നും "നിന്റെ വചനം എന്റെ കാലിന് ദീപവും എന്റെ പാതയ്ക്ക് പ്രകാശവും ആകുന്നു" (സങ്കീ. 119:105) എന്നും സങ്കീർത്തനക്കാരൻ പറയുന്നു. നല്ല ഉപദേശം തരുന്നത് ആരുതന്നെ ആയാലും അത് സ്വീകരിക്കണം. ഉപദേശം നൽകുന്ന ആൾ അത് പാലിക്കുന്നുണ്ടോ എന്ന് നോക്കേണ്ടതില്ല. നാം തേജസ്ക്കരിക്കപ്പെടുന്ന തിന് ദൈനംദിന പ്രാർത്ഥനകളും, വി. കൂദാശാനുഷ്ഠാന ങ്ങളും വേദപഠനവും ജീവകാരുണ്യപ്രവർത്തനങ്ങളും ആവശ്യമാണ്.

1) വി. കുമ്പസാരത്തിൽ നാം പാപമോചനം പ്രാപിക്കു കയും മാമോദീസായിലെ ഉടമ്പടിയെ പുതുക്കി ദൈവി കജീവിതത്തിനായി സ്വയം പ്രതിഷ്ഠിക്കുകയും ചെ യ്യുന്നു. തന്മൂലം നാം പാപങ്ങളിൽനിന്ന് ശുദ്ധീകരിക്ക പ്പെടുന്നു.

2) പരിശുദ്ധാത്മാവിന്റെ ശക്തീകരണം നമുക്ക് ആവ ശ്യമാണ്. പരിശുദ്ധാത്മാവിന്റെ നിറവിൽകൂടി ആത്മാ വിന്റെ ഫലം നമ്മിൽ ഉണ്ടാകണം. അങ്ങനെ നാം സ്നേ ഹപ്രവൃത്തികൾ ചെയ്യു മ്പോൾ സ്വർഗ്ഗസ്ഥപിതാവിന് മഹത്വമുണ്ടാകുന്നു. (വി. മത്താ. 15:16). നാം കർ ത്താവിനെപ്പോലെ തേജസ്സുള്ളവരായിത്തീരുകയും ചെ യ്യുന്നു. (2 കൊരി. 3:18) വി. കുർബാനയിൽ നാം പരിശു ദ്ധാത്മനിറവിനായി പ്രാർത്ഥിക്കുന്നുണ്ട്.

3) കർത്താവിനെ വി. കുർബാനയിൽകൂടി സ്വീകരി ക്കുമ്പോൾ നാം തേജസ്ക്കരിക്കപ്പെടുകയും സമൃദ്ധിയായ ഫലം കായ്ക്കുകയും ചെയ്യുന്നു. (വി. യോഹ. 6:56, വി. യോഹ. 15:5)

4) ബൈബിൾ ക്ലാസ്സുകൾ, ധ്യാനയോഗങ്ങൾ, കൺവ ൻഷൻ മുതലായവ ആത്മീയപ്രസ്ഥാനങ്ങളുടെ ആഭിമു ഖ്യത്തിൽ നടത്തുന്നത് വി. കൂദാശകളിൽ സംബന്ധിക്കു ന്നതിനും ദൈവികജീവിതം നയിക്കുന്നതിനും നമ്മെ സഹായിക്കും.

5) ജീവകാരുണ്യപ്രവർത്തനങ്ങൾ സ്നേഹത്താൽ പ്രേരിതരായി നടത്തപ്പെടണം.

### 7) മറ്റുള്ളവരെ തേജസ്ക്കരിക്കേണ്ടതെങ്ങനെ?

സ്വയം പ്രകാശിതരായാൽ മാത്രമേ മറ്റുള്ളവരെ വേണ്ട വണ്ണം പ്രകാശിതരാക്കാൻ സാധിക്കൂ.

a) ഉത്തമമാതൃക നൽകുക

കർത്താവിനെ അനുകരിച്ചുകൊണ്ട് ദൈവഹിതം മറ്റുള്ളവരെ മനസ്സിലാക്കുക "ഞാൻ ക്രിസ്തുവിന്റെ അനുകാരി ആയിരിക്കുന്നതുപോലെ, നിങ്ങൾ എന്റെ അനുകാരികളാകുവിൻ" (1കൊരി. 11:1) എന്ന് വി. പൗലോസ് പറയുന്നു. "നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്ന് തിരിച്ചറിയേണ്ടതിന് മനസ്സ് പുതുക്കി രൂപാന്തരപ്പെടുവിൻ" (റോമ. 12:2) എന്നും അദ്ദേഹം പറയുന്നു. നമ്മുടെ ജീവിതം കണ്ട് നന്മയും തിന്മയും എന്തെന്ന് മനുഷ്യർ മനസ്സിലാക്കണം. മാതൃകയാണ് പ്രസംഗത്തേക്കാൾ പ്രചോദനം നൽകുന്നത്. നമ്മുടെ കർത്താവിന്റെ പ്രസംഗവും പ്രവൃത്തിയും ഒരുപോലെയിരുന്നതിനാൽ, തന്റെ ഉപദേശങ്ങൾ ഏറ്റവും ശക്തിമത്തായിരുന്നു.

b) സ്വയം തിരുത്തൽ കൂടാതെ മറ്റുള്ളവരെ തിരുത്തുന്നത് ഫലപ്രദമായില്ലെന്ന് വരാം.

"എന്നാൽ നീ സഹോദരന്റെ കണ്ണിലെ കരട് നോക്കുകയും, സ്വന്തകണ്ണിലെ കോൽ വിചാരിക്കാതിരിക്കുകയും ചെയ്യുന്നത് എന്ത്? അല്ലാ, സ്വന്തകണ്ണിലെ കോൽ നോക്കാതെ; സഹോദരാ നില്ക്കൂ, നിന്റെ കണ്ണിലെ കരട് എടുത്തുകളയട്ടെ എന്ന് സഹോദരനോട് പറവാൻ നിനക്ക് എങ്ങനെ കഴിയും? കപടഭക്തിക്കാരാ, മുൻപേ സ്വന്തകണ്ണിലെ കോൽ എടുത്തുകളയുക. എന്നാൽ സഹോദരന്റെ കണ്ണിലെ കരട് എടുത്തുകളവാൻ വെടിപ്പായി കാണുമല്ലോ". (വി. ലൂക്കോ. 6:41, 42)

നമ്മുടെ ജീവിതം കണ്ട് നന്മയും തിന്മയും എന്തെന്ന് മനുഷ്യർ മനസ്സിലാക്കണം. മാതൃകയാണ് പ്രസംഗത്തേക്കാൾ പ്രചോദനം നൽകുന്നത്. നമ്മുടെ കർത്താവിന്റെ പ്രസംഗവും പ്രവൃത്തിയും ഒരുപോലെയിരുന്നതിനാൽ, തന്റെ ഉപദേശങ്ങൾ ഏറ്റവും ശക്തിമത്തായിരുന്നു.

പ്രായോഗികമായി പറഞ്ഞാൽ സ്വന്തം കണ്ണിൽ കോൽ ഇരിക്കുന്നവന് ഒന്നും ചെയ്യാൻ കഴികയില്ല. എന്നാൽ നമ്മുടെ കുറ്റങ്ങളെക്കുറിച്ച് പറയുമ്പോൾ, എത്ര വലിയ കുറ്റമായാലും, സ്വന്തം കുറ്റങ്ങൾക്ക് നാം എല്ലാവരും ഉപശാന്തികളും നീതീകരണങ്ങളും കണ്ടുപിടിക്കും. അങ്ങനെ ഒരു കുറ്റവും ഇല്ലാത്ത നീതിമാന്മാരായി നാം നമ്മെത്തന്നെ പരിഗണിക്കുന്നു. അതുകൊണ്ടാണ് മറ്റുള്ളവരിൽ ചെറിയ കുറ്റംപോലും കണ്ടാൽ ഉടനെ തിരുത്താൻ ബദ്ധപ്പെടുന്നത്.

e) രഹസ്യസംഭാഷണം ആവശ്യമാണ്

നമ്മുടെ കർത്താവ് ഇക്കാര്യം പ്രത്യേകം ചൂണ്ടിക്കാണിക്കുന്നുണ്ട്. "നിന്റെ സഹോദരൻ നിന്നോടു പിഴെച്ചാൽ നീ ചെന്ന് നീയും അവനും മാത്രമുള്ളപ്പോൾ കുറ്റം അവന് ബോധം വരുത്തുക. അവൻ നിന്റെ വാക്കുകേട്ടാൽ നീ സഹോദരനെ നേടി. കേൾക്കാഞ്ഞാലോ, രണ്ടുമൂന്ന് സാക്ഷികളുടെ വായാൽ സകലവും ഉറപ്പാകേണ്ടതിന്, ഒന്നുരണ്ടുപേരെ കൂട്ടിക്കൊണ്ടുചെല്ലുക. അവരെ കൂട്ടാക്കാഞ്ഞാൽ സഭയോട് അറിയിക്ക. സഭയെയും കൂട്ടാക്കാതിരുന്നാൽ, അവൻ നിനക്ക് പുറജാതിക്കാരനും ചുങ്കക്കാരനും എന്നപോലെ ഇരിക്കട്ടെ". (വി. മത്താ. 18: 15-17)

രഹസ്യസംഭാഷണത്തിന് ശ്രമിക്കുമ്പോൾ മറ്റുള്ളവരുടെ അഭിമാനം കാക്കുന്നതിനും, അവരുമായ സ്നേഹബന്ധം പരിപാലിക്കുന്നതിനും നാം ആഗ്രഹിക്കുന്നുണ്ടെന്ന ചിന്ത മറ്റുള്ളവരിൽ ഉണ്ടാകും. രഹസ്യമായി സംസാരിക്കുമ്പോൾ കുറ്റക്കാരന് എല്ലാം തുറന്നുപറയുന്നതിനുള്ള മനസ്സുണ്ടാകയും ചെയ്യും.

d) സൗമ്യതയും ജാഗ്രതയും വേണ്ടിയിരിക്കുന്നു

"സഹോദരന്മാരേ, ഒരു മനുഷ്യൻ വല്ല തെറ്റിലും അകപ്പെട്ടുപോയെങ്കിൽ, ആത്മീകരായ നിങ്ങൾ അവനെ സൗമ്യതയുടെ ആത്മാവിൽ യഥാസ്ഥാനപ്പെടുത്തുവിൻ. നീയും പരീക്ഷയിൽ അകപ്പെടാതിരിക്കുവാൻ സൂക്ഷിച്ചുകൊൾക. തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ. ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം നിവർത്തിപ്പിൻ" (ഗലാ. 6: 1-2) എന്ന് വി. പൗലോസ് പറയുന്നു.

8) സമാപനം

ദൈവത്തിന്റെ വെളിച്ചം നമുക്ക് സ്നേഹത്തിന്റെയും വിനയത്തിന്റെയും ഐക്യത്തിന്റെയും വഴികാണിച്ചു തരുന്നു. "ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചമാകുന്ന (വി. യോഹ. 1:9) നമ്മുടെ കർത്താവ് നമ്മെയും നമ്മിൽക്കൂടി ലോകത്തെ മുഴുവനെയും പ്രകാശിപ്പിക്കട്ടെ.

"എഴുന്നേറ്റ് പ്രകാശിക്ക. നിന്റെ പ്രകാശം വന്നിരിക്കുന്നു. യഹോവയുടെ തേജസ്സും നിന്റെമേൽ ഉദിച്ചിരിക്കുന്നു" (യെശ. 60:1) കർത്താവ് അരുളിച്ചെയ്യുന്നു. "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു. മലമേൽ ഇരിക്കുന്ന പട്ടണം മറഞ്ഞിരിപ്പാൻ പാടില്ല. അങ്ങനെതന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടിട്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്, നിങ്ങളുടെ വെളിച്ചം അവരുടെമുമ്പിൽ പ്രകാശിക്കട്ടെ" (വി. മത്താ. 5:16)

## For Favours Received



ഒരു വിശ്വാസി, തിരുവനന്തപുരം

K. T. Varghese, Itarsi

# 4-ാം ചരമവാർഷികം
# (26 - 5 - 1998)





# Mr. K.O. UKKURU

*(Rtd. Civil Engineer)*

Ex-trustee, ആർത്താറ്റു കുന്നംകുളം മഹാ ഇടവക

**Mrs. Kunjai Ukkuru**
**Koothoor House, South Bazar**
**Kunnamkulam.**

# ദളിത് ക്രൈസ്തവർക്ക് സംവരണം ആവശ്യമോ?

പ്രതികരണവേദി

'97 ഒക്ടോബർ ലക്കത്തിലെ പ്രതികരണവേദിയിൽ ശ്രീ മേരിഭവനം യോഹന്നാൻ എഴുതിയ "ദളിത് ക്രൈസ്തവരെ പട്ടികജാതി ലിസ്റ്റിൽ ചേർക്കുന്നത് ക്രിസ്തീയ ആദർശങ്ങൾക്ക് യോജിച്ചതല്ല" എന്ന ലേഖനത്തിന് ധാരാളം പ്രതികരണങ്ങൾ ലഭിക്കുകയുണ്ടായി. തിരഞ്ഞെടുത്ത ചില പ്രതികരണങ്ങളാണ് ഈ ലക്കത്തിൽ ചേർത്തിരിക്കുന്നത്.

ദളിത് ക്രൈസ്തവരെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തണം എന്നുപറയുന്നതു ക്രിസ്തീയ ആദർശങ്ങൾക്കു യോജിച്ചതുതന്നെയാണ്. അതിനാൽ ശ്രീ മേരിഭവനം യോഹന്നാന്റെ അഭിപ്രായത്തോടു യോജിക്കാനാകുന്നില്ല. ക്രിസ്ത്യാനിയും ഹിന്ദുവും എന്നുള്ളതല്ല ഇവിടെ പ്രശ്നം, ക്രിസ്തുമതവും മറ്റുമതങ്ങളും തമ്മിലുള്ള താരതമ്യ പഠനവും ഇവിടെ വിഷയമല്ല. ഏതു മതവിശ്വാസിയായാലും ഉള്ളവനും ഇല്ലാത്തവനും തമ്മിലും ഉയർന്നവനും താണവനും തമ്മിലുള്ള അന്തരമാണ് പ്രശ്നം. സാമൂഹ്യ, രാഷ്ട്രീയ, സാമ്പത്തിക രംഗങ്ങളിൽ ഏറ്റവും താഴെയുള്ളവരെ ഉയർത്തുക എന്ന ലക്ഷ്യത്തോടെയാണ്. ഇൻഡ്യൻ ഭരണഘടനയിൽ പട്ടികജാതിയെന്നും പട്ടികവർഗ്ഗമെന്നും പിന്നോക്കക്കാരെന്നും മറ്റും തരംതിരിവ് കാണിച്ചിരിക്കുന്നത്. ദൗർഭാഗ്യവശാൽ ദളിത്ക്രൈസ്തവനെ മാത്രം ടി ആനുകൂല്യത്തിൽനിന്ന് അകറ്റിനിർത്തിയിരിക്കുകയാണ്. മതവിശ്വാസം ഏതെന്നു നോക്കാതെ ദളിത് വിഭാഗത്തിൽപ്പെട്ട എല്ലാവരേയും പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തേണ്ടതു നീതി മാത്രമാണ്.

ഇൻഡ്യക്കു സ്വാതന്ത്ര്യം കിട്ടി 50 വർഷം കഴിഞ്ഞിട്ടുപോലും ദളിത്ക്രൈസ്തവരെ പട്ടികജാതിലിസ്റ്റിൽ ഉൾപ്പെടുത്താൻ അധികാരികൾ തയ്യാറായിട്ടില്ല. അതിനുവേണ്ടി ആത്മാർത്ഥമായി പരിശ്രമിക്കുന്നതിനാൽ ക്രൈസ്തവ സഭാനേതാക്കന്മാരും പരാജിതരായി എന്നുള്ളതാണ് വാസ്തവം. "ക്രൈസ്തവരിൽ ജാതിയില്ല; പട്ടികജാതിക്കാരുമില്ല" എന്ന് വാദിച്ചുകൊണ്ട് ദളിത് ക്രൈസ്തവനെ അവന് ന്യായമായി അർഹതയുള്ള ആനുകൂല്യങ്ങളിൽനിന്ന് അകറ്റുന്നത് നീതിക്കു ചേരുന്നതല്ല.

സമൂഹത്തിൽ താണവനും ഉയർന്നവനും ഉണ്ട്; ചെറിയവനും വലിയവനും ഉണ്ട്. ക്രൈസ്തവരിലും ഈ വ്യത്യാസങ്ങൾ എല്ലാം ഇല്ലേ? ഉണ്ടെങ്കിൽ ജാതിയുമുണ്ട്. ചെറിയവനെ സഹായിക്കേണ്ടത് സമൂഹത്തിന്റെ കടമയാണ്. ക്രൈസ്തവരുടെ ഏറ്റവും വലിയ കടമയുമാണ്. "എന്റെ ഈ ഏറ്റവും ചെറിയവരിൽ ഒരുത്തനു നിങ്ങൾ ചെയ്തിടത്തോളം എല്ലാം എനിക്കു നിങ്ങൾ ചെയ്തു" എന്ന വചനം നാം മറക്കരുത്. ദളിത് ക്രൈസ്തവന് ന്യായമായി അവകാശപ്പെട്ട കാര്യങ്ങൾക്കുവേണ്ടി നമ്മൾ പരിശ്രമിക്കുന്നില്ലെങ്കിൽ മേൽപറഞ്ഞ മഹത്‌വചനം നാം പൂർണ്ണമായി കൈക്കൊണ്ടു എന്നു പറയാനാകുമോ?

ദളിത് ക്രൈസ്തവരെ പട്ടികജാതിയിൽ ഉൾപ്പെടുത്തണം എന്നു പറയുന്നത് അവർക്കു അയിത്തം കല്പിക്കാനല്ല. മറിച്ച് അയിത്തം മാറ്റുന്നതിനുവേണ്ടിയാണ്. സാമൂഹ്യ, രാഷ്ട്രീയ, സാമ്പത്തിക കാര്യങ്ങളിൽ അവർ ഇന്ന് അനുഭവിക്കുന്ന അവശതയാണ് യഥാർത്ഥത്തിൽ ഇന്നുള്ള അയിത്തം. ഈ അയിത്തമാണ് മാറ്റപ്പെടേണ്ടത്. മറ്റു മതവിഭാഗങ്ങളിൽപെട്ട ദളിതർക്ക് ഈ അയിത്തം ഇല്ലെന്ന് ഓർക്കണം.

ആത്മീയാർത്ഥത്തിൽ ചിന്തിക്കുമ്പോൾ അഥവാ തത്വപരമായി ചിന്തിക്കുമ്പോൾ "ക്രിസ്തുമതത്തിൽ ജാതിയില്ല; അതുകൊണ്ടുതന്നെ പട്ടികജാതിക്കാരുമില്ല" എന്ന വാദം ശരിതന്നെ. എന്നാൽ യാഥാർത്ഥ്യം മറിച്ചല്ലേ? മതവിശ്വാസം മാറിയതുകൊണ്ടുമാത്രം ഒരുവന്റെ ജീവിത പ്രശ്നങ്ങൾക്കോ അവൻ സമൂഹത്തിൽ അനുഭവിക്കുന്ന ജീവിതയാഥാർത്ഥ്യങ്ങൾക്കോ മാറ്റം സംഭവിക്കുന്നുണ്ടോ? ഇല്ലെന്നതാണ് വാസ്തവം. ദളിത് വിഭാഗത്തിലുള്ള ഒരു അക്രൈസ്തവൻ ഇന്ന് അനുഭവിച്ചു കൊണ്ടിരിക്കുന്ന സാമൂഹ്യ, സാമ്പത്തിക, രാഷ്ട്രീയ നേട്ടങ്ങൾ നാളെ അവൻ ക്രിസ്തുമതം സ്വീകരിച്ചാൽ അവനു നിഷേധിക്കപ്പെടുന്നു. ഇത് അനീതിയല്ലേ? ഈ അനീതി മാറ്റപ്പെടണമെങ്കിൽ ദളിത് ക്രൈസ്തവനെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തണം. അനീതിക്കെതിരായി പൊരുതുന്നത് എങ്ങനെയാണ് ക്രൈസ്തവാദർശങ്ങൾക്കു നിരക്കാത്തതാകുന്നത്? നീതി നടപ്പാകുമ്പോഴാണ് ക്രൈസ്തവാദർശങ്ങൾ ആദരിക്കപ്പെടുന്നത്. ഇതും ദളിത് ക്രൈസ്തവനെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തണം എന്ന വാദത്തെ ന്യായീകരിക്കുന്നു.

"എല്ലാവരും ക്രിസ്തുവിൽ ഒന്നത്രേ" എന്നതിൽ തർക്കമില്ല. എന്നാൽ ക്രിസ്തുവിൽ ഒന്നായവരുടെ ജീവിതാനുഭവങ്ങളും ഒന്നാകേണ്ടതല്ലേ? യാഥാർത്ഥ്യം എന്താണ്? ക്രൈസ്തവസമൂഹത്തിലും ജീവിതാനുഭവങ്ങൾ വ്യത്യസ്തമല്ലേ? അതിനാൽ ദളിത് ക്രൈസ്തവരെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തി എന്നതുകൊണ്ടു മാത്രം നാം ക്രിസ്തുവിൽ രണ്ടാകുന്നില്ല. മറിച്ച് സാമൂഹ്യ, സാമ്പത്തിക, രാഷ്ട്രീയ കാര്യങ്ങളിൽ ഇന്നു നാം ക്രിസ്തുവിൽ ഒന്നല്ല; പലതാണ്. "എല്ലാവരും ക്രിസ്തുവിൽ ഒന്നാണ്" എന്നുള്ള വിശ്വാസത്തിന് കൂടുതൽ യോജിക്കുന്നത് ദളിത് ക്രൈസ്തവനെകൂടെ അവന്റെ ഇന്നത്തെ താഴ്ന്ന നിലവാരത്തിൽനിന്ന് ഉയർത്തിക്കൊണ്ടുവരുമ്പോഴാണ്. പട്ടികജാതിലിസ്റ്റിൽ ഉൾപ്പെടുത്തിയാൽ താഴ്ന്ന നിലവാരത്തിൽനിന്ന് ഉയരുവാൻ അവന് കൂടുതൽ അവസരം ലഭിക്കും. അപ്പോൾ എല്ലാവരും ക്രിസ്തുവിൽ ഒന്നാകണമെങ്കിലും ആ വിശ്വാസത്തിന് അനുയോജ്യവും താണവനെ ഉയർത്തുമ്പോഴാണല്ലോ.

"ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു" എന്നതും ശരിതന്നെ. പക്ഷേ അത് അവന്റെ ആത്മീയാനുഭവമാണ്. ഭൗതികജീവിതത്തിൽ അവന് നേരിടാനുള്ളത് പഴയ അനുഭവങ്ങളോടാണല്ലോ. ഉച്ചനീചത്വങ്ങൾ, ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള വ്യത്യാസങ്ങൾ, താഴ്ന്നവനും ഉയർന്നവനും തമ്മിലുള്ള അന്തരങ്ങൾ, സമീപനങ്ങൾ എല്ലാം അവനു പഴയതുതന്നെ. മറ്റു സമുദായങ്ങളിലെപ്പോലെ തന്നെ ക്രൈസ്തവസമുദായത്തിലും ഭൗതികജീവിതത്തിൽ ഈ ഉച്ച നീചത്വങ്ങൾ എല്ലാം കാണപ്പെടുന്നില്ലേ? അങ്ങനെയെങ്കിൽ ഈ ഉച്ചനീചത്വങ്ങൾക്ക് അല്പമെങ്കിലും പരിഹാരം കാണാൻ കഴിയുന്നത് അവന് സാമൂഹ്യ, സാമ്പത്തിക, രാഷ്ട്രീയ രംഗങ്ങളിൽ അല്പമെങ്കിലും നേട്ടം കിട്ടുമ്പോഴാണ്. അതിനാൽ ഈ നേട്ടം അവർക്കു ലഭിക്കുന്നതിനുവേണ്ടി, അവരെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തേണ്ടതാവശ്യമാണ്. ഇത് അവർക്കു നേടിക്കൊടുക്കുന്നത്, അതായത് താണവനെ ഉയർത്തുന്നത് ക്രൈസ്തവദർശന പ്രകാരം ശരിതന്നെയാണ്.

വാസ്തവത്തിൽ ദളിത്ക്രൈസ്തവൻ സമൂഹത്തിൽ അർഹതയുള്ള ആനുകൂല്യങ്ങൾ നിഷേധിക്കപ്പെട്ട പട്ടികജാതിക്കാരൻ തന്നെയാണ്. ഉയർന്ന ജാതിക്കാരൻ എന്ന് അഭിമാനിക്കുന്ന ക്രിസ്ത്യാനി യഥാർത്ഥത്തിൽ ദളിത് ക്രൈസ്തവനുമായി ആത്മാർത്ഥതയോടെ സഹകരിക്കുന്നുണ്ടോ? ഇല്ലെന്നുള്ളതാണ് വാസ്തവം. ദളിത് ക്രൈസ്തവനുമായി "ഉയർന്ന ജാതിക്കാരനായ ക്രിസ്ത്യാനി" വിവാഹബ

ന്ധത്തിൽ ഏർപ്പെടുന്നുണ്ടോ? ഇല്ലെന്നുള്ളതല്ലേ വാസ്ഥവം. അതുപോലെ ഭൗതീകജീവിതത്തിൽ അവർ എല്ലാ രംഗങ്ങളിലും വേറിട്ടുനിൽക്കുന്നു. അപ്പോൾ ഭൗതീകജീവിതത്തിലെ യാഥാർത്ഥ്യങ്ങളുമായി തട്ടിച്ചു നോക്കിയാൽ "ക്രിസ്തുവിൽ നാം ഒന്നാണ്", "പുതിയ സൃഷ്ടിയാണ്" എന്നൊക്കെ പറയുന്നതിൽ എന്തർത്ഥമാണുള്ളത്. അതിനാൽ ഭൗതീകജീവിതത്തിലെ ഉച്ചനീചത്വങ്ങൾക്ക് അല്പമെങ്കിലും കുറവു വരുത്തുവാൻ സഹായിക്കുന്നതാണ് ദളിത് ക്രൈസ്തവനെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തുക എന്ന നടപടികൊണ്ട് ഉണ്ടാകുന്നത്. സമൂഹത്തിൽ ചെറിയവരായുള്ളവർക്ക് സാമൂഹ്യ, സാമ്പത്തീക, രാഷ്ട്രീയ നേട്ടങ്ങൾക്ക് നാം എതിരുനിന്നാൽ "ഈ ചെറിയവർക്ക് നിങ്ങൾ ചെയ്യാത്തിടത്തോളം എല്ലാം എനിക്കു നിങ്ങൾ ചെയ്തില്ല" എന്നു നാം കേൾക്കേണ്ടിവരും. അതുകേൾക്കാനിടയാകാതിരിക്കട്ടെ. മറിച്ച് " ഈ ചെറിയവർക്ക് നിങ്ങൾ ചെയ്തിടത്തോളം എനിക്കു നിങ്ങൾ ചെയ്തു" എന്നു കേൾക്കാനിടയാകട്ടെ. അതിനാൽ ദളിത് ക്രൈസ്തവനെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തണം എന്നു പറയുന്നത് ക്രിസ്തീയ ആദർശങ്ങൾക്കു യോജിച്ചതാണ്.

*(ടി. പി. ഫീലിപ്പോസ്,*
*അഴൂർ, പത്തനംതിട്ട)*

○

മറ്റുസംസ്ഥാനങ്ങളിൽനിന്നു ലഭിച്ച പരിചയസമ്പത്തും സംവരണവിഷയം കൈകാര്യം ചെയ്യുന്നതിനു കിട്ടിയ അവസരവുമാണ് ഈ പ്രതികരണത്തിനു ആധാരം.

ഭാരതചരിത്രവും സംസ്ക്കാരവും പഠിച്ചാൽ ജാതിവ്യത്യാസം ഹിന്ദുമതത്തിന്റെ അവിഭാജ്യഘടകമായി നിലനിന്നു പോരുന്നതായി കാണാം. ജാതിവ്യത്യാസവും അതിന്റെ വിവിധ ഫലങ്ങളും ഭാരതത്തിന്റെ ഒരു പ്രത്യേകതയാണ്. അയിത്തജാതിക്കാർ സാമൂഹികമായും സാമ്പത്തികമായും, വളരെ പിന്നോക്കം നിൽക്കുന്നു. ഇതിന്റെ ഭാഗമായി ദേഹാദ്ധ്വാനമുള്ള ജോലി ചെയ്യുന്നത് താഴേക്കിടയിലുള്ളവരുടെ മാത്രം തൊഴിലാണെന്ന സ്ഥിതി വന്നു. ഇന്നത്തെ വിദ്യാഭ്യാസരീതിപോലും ഈ ചിന്താഗതിയുടെ ഭാഗമാണ്. മറ്റു ദോഷഫലങ്ങളെക്കുറിച്ച് കൂടുതൽ വിശകലനം ചെയ്യുന്നതിന് ഇവിടെ പ്രസക്തിയില്ല.

ഭാരതത്തിലെ ഈ സ്ഥിതിവിശേഷത്തിന് ഒരു പരിഹാരമായിട്ടാണ് പിന്നോക്കജാതിക്ക് സംവരണം എന്ന തത്വം ഭരണഘടനയിൽ സ്ഥാനംപിടിച്ചത്. ഈ പ്രശ്നം രാഷ്ട്രീയവൽക്കരിച്ചപ്പോൾ അനേകം നിയമങ്ങളും അതിനോടു ചേർന്നുള്ള നൂലാമാലകളും ഉടലെടുത്തു. ഇന്ന് സംവരണത്തിന്റെ ഉദ്ദിഷ്ടഫലപ്രാപ്തിക്കുള്ള വഴിയെക്കുറിച്ച് വിശകലനം ചെയ്യാൻ ആരും തുനിയുന്നുമില്ല, ധൈര്യപ്പെടുന്നുമില്ല. അത്ര സങ്കീർണ്ണമായ ഒരു പരിതസ്ഥിതിയാണ് നമ്മൾ കാണുന്നത്. എങ്കിലും സാമ്പത്തികമായും സാമൂഹികമായുമുള്ള ഭദ്രത ജാതിയുടെ ദോഷം മായിച്ചുകളയുമെന്നുള്ള ആശയം പിൻബലമായി നിൽക്കുന്നു.

ഇന്നത്തെ ചുറ്റുപാടിൽ ജാതിയുടെ അടിസ്ഥാനത്തിൽ പിന്നോക്കം നിൽക്കുന്നവർ ക്രിസ്തീയ വിശ്വാസിയായതുകൊണ്ട് ഉയർന്ന നിലയിലായി എന്നു വ്യാഖ്യാനിച്ചതുകൊണ്ട് ഒരു പ്രയോജനവുമില്ല. പ്രത്യേകിച്ച് കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ ഇവരെ "മാർഗ്ഗം കൂടിയവരെന്നൊ, പുതുക്രിസ്ത്യാനിയെന്നൊ" കണക്കാക്കാതെ വൈകാരികബന്ധം പുലർത്തുമെന്നു പ്രതീക്ഷിക്കുകയും വേണ്ട. ഉത്തര ഇൻഡ്യയിൽ ക്രിസ്ത്യാനിയെന്നാൽ ദളിത്‌വർഗ്ഗത്തിൽപ്പെട്ടവരെന്നെ കണക്കാക്കിയിട്ടുള്ളൂ.

ജാതിവ്യത്യാസവും അതിന്റെ മാനസികാന്തരവും വേഗം തുടച്ചുമാറ്റാനാകുകയില്ല. ക്രിസ്തീയാദർശങ്ങളും വേദവാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ടുള്ള സംവാദങ്ങളും ഇതിനുത്തരം തരികയില്ല. സാമ്പത്തിക സാമൂഹ്യഭദ്രതയും അതോടുചേർന്നുള്ള വിദ്യാഭ്യാസനിലവാരവുംകൊണ്ട് മാറ്റം പ്രതീക്ഷിക്കാവുന്ന ഈ വ്യവസ്ഥിതി മതവിശ്വാസത്തിലുള്ള മാറ്റംകൊണ്ട് മാറുമെന്ന് പ്രതീക്ഷിക്കുന്നത് മൂഢതയാണ്. അതുകൊണ്ട് സംവരണത്തിൽക്കൂടി ലഭിക്കുന്ന ഉയർച്ചയും ഭദ്രതയും ക്രിസ്തീയ വിശ്വാസികൾക്കു കൂടി ലഭിക്കേണ്ടത് കേവലം ഉദ്ദിഷ്ടഫലപ്രാപ്തിക്കുള്ള അവശ്യഭാഗം മാത്രമാണ്. സഭാനേതാക്കളെ പഴിക്കേണ്ട കാര്യമില്ല.

***(Jacob Oommen B.Sc., (Engg.)***
***Panampilly Nagar, Cochin.***

○

മേരിഭവനം യോഹന്നാന്റെ അഭിപ്രായത്തോടു ഞാൻ യോജിക്കുന്നു.

ക്രിസ്തീയ സഭയിൽ ഒരു ജാതിമാത്രമേയുള്ളു എന്നാണ് എന്റെ അഭിപ്രായം. അതായത് ക്രിസ്ത്യാനികൾ. ഇന്നത്തെ ക്രിസ്ത്യാനികളിൽ പലരും ആദിമകാലത്ത് മാമോദീസായേറ്റു പുറജാതികളിൽനിന്നും ക്രിസ്തീയ സഭയിൽ ചേർന്നവരാണ്. അങ്ങനെയെങ്കിൽ മലങ്കര സുറിയാനി ക്രിസ്ത്യാനികളെ എന്തുകൊണ്ട് പലജാതികളുടെ പേര് ചേർത്ത് വിളിച്ചുകൂടാ.

**(ചാക്കോ വർഗീസ്,** മുള്ളുണ്ട്, മുംബയ്

○

"ദളിത് ക്രൈസ്തവർ" എന്ന പ്രയോഗം തന്നെ ക്രിസ്തീയമല്ല. ക്രിസ്തുമാർഗ്ഗം സാർവ്വത്രിക പ്രസക്തിയുള്ള മാർഗ്ഗമാണ്. യേശുക്രിസ്തു ലോകത്തിൽ അവതരിച്ചത് സകല മനുഷ്യരുടേയും ഉദ്ധാരണത്തിനു വേണ്ടിയാണ്. അതുകൊണ്ട് സർവ്വഗോത്രത്തിൽനിന്നും, ഭാഷകളിൽനിന്നും വംശങ്ങളിൽനിന്നും, ജാതികളിൽനിന്നും ജനങ്ങൾ പരിവർത്തനംചെയ്ത് ക്രിസ്തുമാർഗ്ഗത്തെ അവലംബിച്ചു (വെളിപ്പാട് 5: 9, 10) അങ്ങനെ പരിവർത്തനം ചെയ്തവർ പൗരോഹിത്യ പദവിയിലേയ്ക്ക് അവരോധിക്കപ്പെട്ടു. അവർ യേശുക്രിസ്തുവിന്റെ പുണ്യരുധിരത്താൽ ശുദ്ധീകരണം പ്രാപിച്ച് ദൈവമക്കളായി, മഹത്വപൂർണ്ണമായ അവകാശത്തിന്റെയും മാനത്തിന്റെയും തുല്യപങ്കാളികളാകുന്നു. അതുകൊണ്ട്, ബ്രാഹ്മണൻ, ബ്രാഹ്മണത്വത്തെക്കാൾ അത്യുന്നതമായ ക്രിസ്ത്യാനിത്വത്തെ അംഗീകരിക്കുമ്പോൾ ബ്രാഹ്മണരല്ലാതായിത്തീരുന്നു; പുലയർ പുലയരല്ലാതായിത്തീരുന്നു; കുറവർ കുറവരല്ലാതായിത്തീരുന്നു; ഈഴവർ ഈഴവരല്ലാതായിത്തീരുന്നു; നായർ നായരുമല്ലാതായിത്തീരുന്നു. തുടർന്ന് അവർ നിരസിച്ച ജാതീയലേബലുകൾ അവലംബിയ്ക്കരുത്. പ്രത്യേക ദേശത്തെ സൂചിപ്പിക്കുന്ന വിശേഷണപ്രയോഗം, ക്രിസ്ത്യാനികൾക്ക് യോജ്യമല്ലാതായിത്തീരുന്നില്ല. (ഉദാ: ഇന്ത്യൻ ക്രിസ്ത്യാനി, മലങ്കര ക്രിസ്ത്യാനി, റഷ്യൻക്രിസ്ത്യാനി, ആംഗ്ലിക്കൻ ക്രിസ്ത്യാനി ഇത്യാദി) പക്ഷെ, ജാതിപ്പേരിൽ ക്രൈസ്തവരെ വിഭജിക്കുന്നത് പരിഹാസ്യവും, വേദവിപരീതവുമാണ്.

ലേഖനത്തിൽ പ്രതിപാദിക്കപ്പെട്ട ചില ക്രൈസ്തവർ, സ്വയം പട്ടിക ജാതിലിസ്റ്റിൽപ്പെടുവാൻ ഇംഗിതം കൊള്ളുന്നതും അതിനുവേണ്ടി സമരങ്ങൾ ആസൂത്രണം ചെയ്യുന്നതും നിന്ദ്യമാണ്; യേശുക്രിസ്തുവിന്റെ വിലയേറിയ രക്തത്തെ മലിനമെന്നെണ്ണുന്നതിന് തുല്യമാണ്. ക്രിസ്തുമതം സ്വീകരിച്ച ഇന്ത്യയിലെ ഈഴവർ മുതലുള്ളവർ, സർക്കാരിൽനിന്നുള്ള ആനുകൂല്യങ്ങളെപ്രതിയോ, സാമുദായിക പരിഗണനയാലുള്ള ലാഭത്തെ പ്രതിയോ, വീണ്ടും പഴയ സമുദായത്തിലേക്ക് പോകുവാനാഗ്രഹിക്കാത്തതുപോലെ, പട്ടികജാതിലിസ്റ്റിൽപെടുവാൻ ഒരു ക്രിസ്ത്യാനിയും ആശിക്കരുത്; ആരേയും പ്രേരിപ്പിക്കയുമരുത്. "ക്രിസ്ത്യാനി" എന്ന ഒരൊറ്റ ലേബലിൽമാത്രം എല്ലാവരും അറിയപ്പെടണം. ക്രൈസ്തവ സംസ്ക്കാ

രവും; ക്രൈസ്തവസംസ്ക്കാരവുമായി പൊരുത്തപ്പെട്ടുപോകുന്ന ദേശസംസ്ക്കാരവും മാത്രം സ്വായത്തമാക്കണം. ജാതീയ സംസ്ക്കാരത്തെ പുറന്തള്ളണം. ക്രിസ്ത്യാനികൾ ദൈവമക്കളാണ്; ലോകത്തിലെ അത്യുൽക്കൃഷ്ട ജാതിയാണ്; ധാർമ്മികമായും, വിദ്യാഭ്യാസപരമായും; ശാസ്ത്രീയമായും, വ്യാവസായികമായും, സാമ്പത്തികമായും ഔന്നത്യത്തെ പ്രാപിച്ച സമൂഹമാണ്. അതിന് വിലയുണ്ട്, മാനമുണ്ട്; മഹത്വമുണ്ട്, ദൈവാനുഗ്രഹമുണ്ട്. ഈ വലിയ അനുഗ്രഹത്തെ വെറും ഒരു "പട്ടികജാതിത്വത്തിലേക്ക്" തള്ളിയിടരുത്; തള്ളപ്പെടുവാൻ സമ്മതിക്കയുമരുത്.

കണിച്ചുകുളം ഐസക് ജോൺ,
(വൈസ് പ്രിൻസിപ്പൽ,
ബാപ്റ്റിസ്റ്റ് ഹയർ സെക്കണ്ടറിസ്കൂൾ കോഹിമ)

○

ശ്രീമാൻ യോഹന്നാന്റെ അഭിപ്രായത്തിനോട് ഞാൻ ക്രിസ്തീയ ആദർശപ്രകാരം യോജിക്കുന്നുണ്ടെങ്കിലും, മാനുഷികമായി അതേ ആദർശത്തിൽക്കൂടി വീക്ഷിക്കുമ്പോൾ അതിനോട് പൂർണ്ണമായും യോജിക്കുവാൻ സാധിക്കുന്നില്ല. മതനേതാക്കന്മാരുടെ സമരത്തെപ്പറ്റിയും, കോടതികളുടെ വിധികളെപ്പറ്റിയും ഒക്കെ ശ്രീമാൻ യോഹന്നാൻ യോഹന്നാൻ ചൂണ്ടിക്കാട്ടിയല്ലോ. എല്ലാം ശരിയാണ്. രണ്ടു സഭകൾ തമ്മിലുള്ള വഴക്കിൽ കോടതിവിധി എല്ലാവർക്കും അറിയാമല്ലോ?

ഇനിയും ദളിത് ക്രൈസ്തവരെ ഹിന്ദു അയിത്ത ജാതികളുടെ അതേ പട്ടികയിൽ ഉൾപ്പെടുത്തണം എന്നു പറഞ്ഞ് ബിഷപ്പുമാരോ ക്രൈസ്തവനേതാക്കന്മാരോ സമരം നടത്തുന്നില്ല. അവരെ പട്ടികജാതിയിൽ പെടുത്തണം എന്നേ പറഞ്ഞിട്ടുള്ളൂ. കാരണം, അക്രൈസ്തവനായിരുന്നപ്പോൾ കിട്ടിയിരുന്ന ഗവണ്മെന്റ് ആനുകൂല്യങ്ങൾ അവൻ ക്രിസ്ത്യാനിയായപ്പോൾ നഷ്ടപ്പെടരുതല്ലോ, കുഴിയിൽ കിടന്നവൻ ക്രിസ്തുവിലായപ്പോൾ പടുകുഴിയിൽ ആകരുതല്ലോ എന്നു കരുതിയാണ് ബിഷപ്പുമാർ അങ്ങനെ ചെയ്യുന്നത്.

ക്രിസ്തുമതത്തിൽ ജാതിയില്ല എന്ന് ശ്രീ. യോഹന്നാൻ പറഞ്ഞത് ശരിയല്ല. മതം വേറെ, ജാതിവേറെ. ക്രിസ്തീയ ജീവിതത്തിലുള്ള ആശാരിമാരുണ്ട്, മുക്കുവരുണ്ട്, നാടാരുണ്ട്. മറ്റനേകം ജാതികളുണ്ട്. പക്ഷേ ഇവരെല്ലാം പലജാതിക്കാരാണെങ്കിലും ക്രിസ്തീയമത വിശ്വാസികളാണ്. പട്ടികജാതിക്കാരാണെങ്കിലും ക്രിസ്തീയമത വിശ്വാസികളാണ്. "പട്ടികജാതിയിലാകുക" എന്നുപറഞ്ഞാൽ ഹിന്ദുവാകുക എന്നുതന്നെയാണ് അർത്ഥം എന്ന് ശ്രീ യോഹന്നാൻ പറയുന്നത് പൂർണ്ണമായും തെറ്റാണ്. കാരണം സമുദായത്തിൽ അവശത അനുഭവിക്കുന്നവരേയും, വിദ്യാഭ്യാസം ചെയ്യുവാൻ സാമ്പത്തികമായി കഴിവില്ലാത്തവരേയും സഹായിക്കാൻ, ഗവൺമെന്റ് ഉണ്ടാക്കിയതാണ് ഈ പട്ടികജാതിയും, പട്ടികവർഗ്ഗവും ഒക്കെ. ഇവർ ക്രിസ്ത്യാനികളായതുകൊണ്ട് അതൊക്കെ നഷ്ടപ്പെടുത്തണമെന്ന് പറയുന്നത് തെറ്റല്ലേ. ക്രിസ്തുവിനെ അനുഗമിക്കുന്നതുകൊണ്ടും അദ്ദേഹത്തിന്റെ ആദർശങ്ങളിൽക്കൂടി ജീവിക്കുന്നതുകൊണ്ടും ദളിത് ക്രൈസ്തവരെ സംവരണത്തിൽ നിന്നും ഒഴിവാക്കുന്നത് ന്യായീകരിക്കാവുന്നതല്ല. ബിഷപ്പുമാർ, മതനേതാക്കന്മാർ എന്നിവർ അതിൽ പ്രതികരിക്കുന്നതിൽ ഒരു തെറ്റുമില്ല. കാരണം ആടുകളുടെ ഇടയന്മാർക്ക് അതിന്റെ സംരക്ഷണ ചുമതലയുണ്ടല്ലോ?

**ഹരിജനങ്ങളുടെ ഇടയിൽ മിഷണറി പ്രവർത്തനം നടത്തി അവരെ ക്രിസ്ത്യാനികളെന്നോ അവശക്രിസ്ത്യാനികളെന്നോ മുദ്രയടിച്ച് മാറ്റി നിറുത്തുന്ന രീതി ക്രിസ്തീയമാണോ എന്നു സഭാനേതാക്കന്മാർ ചിന്തിക്കണം. ഹിന്ദുമതത്തിലെ ഉച്ചനീചത്വങ്ങൾ കണ്ടുമടുത്താണ് പല അധഃകൃതരും സഭയിൽ ചേർന്നത്. അങ്ങനെ സഭയിലേക്കു വന്നവരെ വീണ്ടും പട്ടികജാതിയെന്നു മുദ്രയടിച്ചു മാറ്റിനിറുത്തുന്ന രീതി ഒരിക്കലും നീതീകരിക്കാവുന്നതല്ല.**

സി. സി. കുറിയാക്കോസ്,
(സെക്രട്ടറി, സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, സേലം.)

○

"നിങ്ങൾ ഒരുത്തനെ മതത്തിൽ ചേർക്കുവാൻ കടലും കരയും ചുറ്റി നടക്കുന്നു; ചേർന്നശേഷം അവനെ നിങ്ങളെക്കാൾ ഇരട്ടിച്ച നരകയോഗ്യൻ ആക്കുന്നു" (മത്താ. 23: 14, 15) എന്ന് യേശുക്രിസ്തു പരീശപ്രമാണികളെ നോക്കിക്കൊണ്ടു പറഞ്ഞ വാക്കുകളാണ് ലേഖനം വായിച്ചപ്പോൾ ഓർമ്മയിൽ വന്നത്. ഹരിജനങ്ങളുടെ ഇടയിൽ മിഷണറി പ്രവർത്തനം നടത്തി അവരെ ക്രിസ്ത്യാനികളെന്നോ അവശക്രിസ്ത്യാനികളെന്നോ മുദ്രയടിച്ച് മാറ്റി നിറുത്തുന്ന രീതി ക്രിസ്തീയമാണോ എന്നു സഭാനേതാക്കന്മാർ ചിന്തിക്കണം. ഹിന്ദുമതത്തിലെ ഉച്ചനീചത്വങ്ങൾ കണ്ടുമടുത്താണ് പല അധഃകൃതരും സഭയിൽ ചേർന്നത്. അങ്ങനെ സഭയിലേക്കു വന്നവരെ വീണ്ടും പട്ടികജാതിയെന്നു മുദ്രയടിച്ചു മാറ്റിനിറുത്തുന്ന രീതി ഒരിക്കലും നീതീകരിക്കാവുന്നതല്ല. "ക്രിസ്തുവിനോടു ചേരുവാൻ സ്നാനം ഏറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും യവനനും എന്നില്ല; ദാസനും സ്വതന്ത്രനും എന്നില്ല; ആണും പെണ്ണും എന്നുമില്ല; നിങ്ങൾ എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നത്രെ" (ഗലാ. 3:27, 28). സത്യം ഇതായിരിക്കെ ദളിത് ക്രിസ്ത്യാനികളെ പട്ടികജാതിയിൽ ഉൾപ്പെടുത്തണമെന്നു വാദിക്കുന്നതു വഴി അവർ യാഥാസ്ഥിതിക ക്രിസ്ത്യാനികളോടു തുല്യരല്ലെന്നു സ്ഥാപിക്കുകയല്ലേ ചെയ്യുന്നത്?

ആദ്യമാതാപിതാക്കളായ ആദാമിന്റെയും ഹവ്വായുടെയും സന്തതിപരമ്പരകളാണല്ലോ ഇന്നു കാണുന്ന മനുഷ്യവർഗ്ഗം. കാലചക്രത്തിന്റെ തിരിച്ചിലിൽ ചിലർ സമ്പന്നന്മാരും മറ്റുചിലർ പാവങ്ങളുമായിപ്പോയി. ഹിന്ദുമതത്തിലെ ചാതുർവർണ്ണ്യത്തിൽ നിന്നുത്ഭവിച്ച ജാതി സമ്പ്രദായത്തിൽനിന്നാണ് ഇന്നു കാണുന്ന രീതിയിൽ ജാതിയും ജാതിക്കുള്ളിൽ ഉപജാതിയും ഹിന്ദുമതത്തിൽ ഉണ്ടായത്. ഈ ജാതിവ്യത്യാസങ്ങളെല്ലാം ക്രിസ്തീയസഭയിലും തുടരണമെന്നു ശഠിക്കുന്നത് ക്രിസ്തീയവേദശാസ്ത്രപ്രകാരം തെറ്റാണ്. "ക്രിസ്തുയേശുവിലെ വിശ്വാസത്താൽ നിങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കളാകുന്നു" (ഗലാ. 3:26) എന്നു പറഞ്ഞിട്ട് സഭയ്ക്കുള്ളിൽ ദളിത് ക്രിസ്ത്യാനിയെന്നും പാരമ്പര്യക്രിസ്ത്യാനിയെന്നും രണ്ടു വിഭാഗങ്ങളുണ്ടാക്കുന്നതു വേദാനുസരണമോ?

ദൈവത്തിന്റെ പിതൃത്വവും മനുഷ്യന്റെ സാഹോദര്യവും (Fatherhood of God and Brotherhood of man) അംഗീകരിച്ചിട്ടുള്ള രണ്ടു മതങ്ങളാണ് ഇസ്ലാംമതവും ക്രിസ്തുമതവും. ഹിന്ദുമതത്തിൽനിന്ന് ഇസ്ലാമിലേക്ക് ഒരാൾ മതപരിവർത്തനം നടത്തി

യാൽ മുസ്ലീങ്ങൾക്കുള്ള എല്ലാ പദവികളും അവകാശങ്ങളും മതപരിവർത്തനം നടത്തിയവനു കിട്ടുന്നു. അവന് ആഭിജാത്യ മുസ്ലീംകുടുംബത്തിൽനിന്നു വിവാഹം കഴിക്കുന്നതിനുള്ള അവകാശം പോലും കിട്ടുന്നു. ഹിന്ദുമതത്തിൽനിന്നു ക്രിസ്തുമതത്തിൽ ചേരുന്നവരുടെ അവസ്ഥ എന്താണെന്ന് ആലോചിച്ചുനോക്കൂ. കോട്ടയത്തിനു തെക്കുള്ള സ്ഥലങ്ങളിൽ ഹരിജനങ്ങളിൽനിന്ന് സഭയിൽ ചേർന്നവർക്ക് "പുലപ്പള്ളികൾ" വച്ചുകൊടുത്ത് അവരെ മാറ്റി നിറുത്തിയിട്ടുള്ള പാരമ്പര്യമല്ലേ സുറിയാനി സഭയ്ക്കുള്ളത്? "മത്തായിപ്പുലയനും" "മറിയപ്പുലക്കളിയും" സുറിയാനി സഭയിലെ സവർണ്ണ മേധാവിത്വത്തിന്റെ സൃഷ്ടിയല്ലേ? ഇനിയും ദളിത് ക്രിസ്ത്യാനികളെ പട്ടികജാതിയിൽ ഉൾപ്പെടുത്തി അവരെ അയിത്തക്കുഴിയിലേക്കു തള്ളിവിടാനാണോ സഭാനേതാക്കന്മാർ ശ്രമിക്കുന്നത്?

ഇന്നു ദളിത് ക്രിസ്ത്യാനികൾക്കു ഗവണ്മെന്റിൽനിന്നു കിട്ടുന്ന ആനുകൂല്യങ്ങൾ സഭാമേലദ്ധ്യക്ഷന്മാർ സമരംചെയ്തു നേടി എടുത്തതല്ല. പാവപ്പെട്ട ദളിത്ക്രിസ്ത്യാനികൾ തെരുവിലിറങ്ങി സമരംചെയ്തു നേടി എടുത്തതാണ്. ദളിത് ക്രിസ്ത്യാനികളെ പട്ടികജാതിയിൽ ഉൾപ്പെടുത്തണമെന്നു സഭാമേലദ്ധ്യക്ഷന്മാർ വാദിക്കുന്നത് അവർക്കു അയിത്തം കല്പിച്ച് മാറ്റി നിറുത്താൻ വേണ്ടിയല്ലേ? ദളിത് ക്രിസ്ത്യാനികളും പാരമ്പര്യ ക്രിസ്ത്യാനികളും തുല്യരാണെങ്കിൽ എന്തുകൊണ്ടാണ് മലങ്കര സഭയുടെ മാനേജിംഗ് കമ്മറ്റിയിൽ ദളിത് ക്രിസ്ത്യാനിക്കു പ്രാതിനിധ്യം നൽകാത്തത്? ദളിത് ക്രിസ്ത്യാനികളെ സാമൂഹ്യമായും സാമ്പത്തികമായും ഉയർത്തണമെന്ന് സഭാമേലദ്ധ്യക്ഷന്മാർ ആത്മാർത്ഥമായി ആഗ്രഹിക്കുന്നുവെങ്കിൽ അവരിൽ യോഗ്യതയുള്ളവർക്കു സഭവക സ്കൂളുകളിലും കോളേജുകളിലും മറ്റു സ്ഥാപനങ്ങളിലും ജോലി കൊടുക്കട്ടെ. അവരിൽ യോഗ്യതയുള്ളവർക്കു പരിശീലനം കൊടുത്ത് വൈദികസ്ഥാനത്ത് അവരോധിക്കട്ടെ. ക്രിസ്തീയസഭയിൽ ഉച്ചനീചത്വങ്ങളില്ലെന്നു ലോകത്തിനു കാണിച്ചുകൊടുക്കട്ടെ.

റവ. ജേക്കബ് തൃക്കാരിയൂർ



Mr. Mareybhavanam yohanan is wrong in assenting the theory that if dabit christians are inculded in the sheduled caste and tribes list, they case to the christians and that they convert to Hinduism.

As the himself has quoted from the bible man, whether beganging to the dabit or forward castes, are all one in christ.

This issue showed be considered in the light of the indian ambience, where easte system is an established and entranched, practice for ages together.

As the act of governace or state court was not well developed at that time as it is they, some arrangement hold to the found for the smooth functioning of society and the caste system sowed that purpose without hitch for years together.

Whatever religious texts may say about the emergance of the caste system any right thinking person can understand the fact that it is based on the theory of division of labour and has not much to do with religion. people had to be found for doin g the menial work, for farming opertions, for protecting the state as warriors and as leaders, neligious and political.

It so happened that those doing the menial work and other lowly needs came to be labelled as dabits, whom, for generations together, society treated as the seum.

This is a vicious circle and got entrenched as those in position wanted to retain and add further to their gains by suppressing the already suppressed dalits who nuturally went down on the economic ladder. This has noting to do with religion. This it is imperative when a dalit embraces christianity this spiritual status gets a boost, but on the economic frount the remanies a dalit, a poorman.

It is only an accident that St.Thomas converted as christians some belonging to the upper caste and his followers and others, While preaching the gospel, had converted many people into christianity and of them, many happened to be dalits is only a tag based on division of labour and it can belong to anyone -Christian or Hindu.

This pleading for inclusion of dalit christians in SC/ST list is not against the tarets of christianity.

**Mr. V. S. Thomas,**
(Pandyan Nagar, Madurai.) 

## നിയമിതനായി



തുരുത്തിക്കാട് ബി. എ. എം. കോളേജ് പ്രിൻസിപ്പലായി നിയമിതനായ ഡോ. ജോസ് പാറക്കടവിൽ. തെള്ളിയൂർ പാറക്കടവിൽ പി. പി. ജോർജിന്റെയും പെണ്ണമ്മ ജോർ ജിന്റെയും പുത്രനായ ഡോ. ജോസ്, തെള്ളിയൂർ മാർ ബസേലിയോസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.

## *For Favours Received*







*Sr. Elizabeth, CLG*

V. C. Thomas,
Mylakkad

# സഭായോജിപ്പിനടിസ്ഥാനം ഭരണഘടനയോ കോടതിവിധിയോ?

അഡ്വ. സജി കൊടുവത്ത്, കോട്ടയം

മലങ്കരസഭയിലെ കാതോലിക്കാ-പാത്രിയർക്കീസ് വിഭാഗങ്ങൾ തമ്മിലുള്ള യോജിപ്പിന് അടിസ്ഥാനം 1934-ലെ സഭാഭരണഘടനയായിരിക്കണമെന്ന് കാതോലിക്കാപക്ഷം അഭിപ്രായപ്പെടുമ്പോൾ ഭരണഘടനക്കുപരി, രണ്ടാം സമുദായകേസിൽ 1995-ൽ ഉണ്ടായ സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിലാവണം യോജിപ്പെന്ന് പാത്രിയർക്കീസ് പക്ഷത്തെ ചില നേതാക്കൾ ശഠിക്കുന്നു. സുപ്രീം കോടതി വിധിയനുസരിച്ച് പാത്രിയർക്കീസിന്, മലങ്കരസഭയിൽ, 1934-ലെ ഭരണഘടനയിൽ പറഞ്ഞിട്ടുളളതിനേക്കാൾ കൂടുതൽ അധികാരവും സ്ഥാനാവുമുണ്ടെന്നാണ് ഈ നേതാക്കൾ അവകാശപ്പെടുന്നത്. കാതോലിക്കാപക്ഷം ഇതംഗീകരിക്കാത്തതാണ് യോജിപ്പിനുള്ള പ്രധാനതടസ്സമെന്നും ഇവർ പ്രചരിപ്പിക്കുന്നു.

പാത്രീയർക്കീസ് വിഭാഗം നേതാക്കളുടെ പ്രചാരണത്തിന്റെ പൊള്ളത്തരവും കള്ളത്തരവും വ്യക്തമാകണമെങ്കിൽ അല്പം ചരിത്ര പശ്ചാത്തലം ഉൾക്കൊള്ളേണ്ടതുണ്ട്.

### മുൻ കോടതിവിധികൾ

അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിലുള്ള സ്ഥാനവും അവകാശങ്ങളും എന്താണെന്നതു സംബന്ധിച്ച്. ഒട്ടനവധി കേസുകൾ മലങ്കരയിൽ ഉണ്ടായിട്ടുണ്ട്. അവയിൽ പ്രധാനപ്പെട്ടവ താഴെ പറയുന്ന കേസുക ളാണ്.

1. തിരുവിതാംകൂർ റോയൽ കോടതിയിൽ 1889-ൽ അവസാനിച്ച സെമിനാരിക്കേസ് (മാർത്തോമ്മാക്കാരുമായുള്ളകേസ്)

2. കൊച്ചി റോയൽ കോടതിയിൽ 1905-ൽ അവസാനിച്ച ആർത്താറ്റ് പള്ളിക്കേസ്.

3. തിരുവിതാംകൂർ ഹൈക്കോടതിയിൽ 1928-ൽ അവസാനിച്ച വട്ടിപ്പണക്കേസ്.

4. സുപ്രീം കോടതിയിൽ 1958-ൽ അവസാനിച്ച ഒന്നാം സമുദായക്കേസ്.

ആത്മീയമായി അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കര സഭയുടെ പ്രധാനമേലധ്യക്ഷനാണെന്നും എന്നാൽ അദ്ദേഹത്തിന് മലങ്കരസഭയിൽ ലൗകിക അധികാരങ്ങളി ല്ലെന്നും തിരുവിതാംകൂർ റോയൽകോടതിയും കൊച്ചി റോയൽ കോടതിയും സെമിനാരി-അർത്താറ്റ് കേസുകളിൽ വിധിച്ചു.

മലങ്കരസഭയിൽ പാത്രിയർക്കീസിനുണ്ടായിരുന്ന അധികാരങ്ങൾ അസ്തമനാവസ്ഥയിലാകുംവിധം, മെത്രാപ്പോലീത്താമാരെ വാഴിക്കുവാനും മൂറോൻകൂദാശ ചെയ്യുവാനുമുള്ള അധികാരങ്ങളോടെ, അബ്ദേദ് മശിഹാ പാത്രിയർക്കീസിനാൽ സ്ഥാപിക്കപ്പെട്ട കാതോലിക്കാ സ്ഥാപനം അംഗീകരിച്ചതിലൂടെ വട്ടശ്ശേരിൽ ദീവന്നാസിയോസ് തിരുമേനിയും കൂട്ടുട്രസ്റ്റിമാരും സഭക്കിതരരാകുകയോ പുതിയ സഭ സ്ഥാപിക്കുകയോ ചെയ്തിട്ടില്ലെന്നായിരുന്നു വട്ടിപ്പണക്കേസിലെ അന്തിമവിധി.

വട്ടിപ്പണക്കേസിൽ കാതോലിക്കാവിഭാഗത്തിനെതിരെ ഉന്നയിച്ച പരാതികൾ തന്നെയാണ് ഒന്നാം സമുദായക്കേസിലും പാത്രിയർക്കീസ് വിഭാഗം, കാതോലിക്കാവിഭാഗത്തിനെതിരെ ഉയർത്തിയതെന്നതിനാൽ പാത്രിയർക്കീസ് പക്ഷം ബോധിപ്പിച്ച കേസിന് 'റസ്ഇജ്ജുഡിക്കേറ്റാ' ദോഷമുള്ളതായി ഒന്നാം സമുദായക്കേസിൽ സുപ്രീം കോടതി വിധിച്ചു.

രണ്ടാം സമുദായക്കേസിൽ കേരളഹൈക്കോടതിയുടെ ഡിവിഷൻ ബഞ്ച് വിധിയിൽ, പാത്രിയർക്കീസ്, മലങ്കരസഭയെ സംബന്ധിച്ചിടത്തോളം "നിശ്ചേഷ്ട തലവ" നാണെന്ന് (inactive head) രേഖപ്പെടുത്തി.

### സഭാഭരണഘടന

ഒന്നാം സമുദായക്കേസിലെ സുപ്രീംകോടതി വിധിക്കു ശേഷം, സഭയിൽ സമാധാനമുണ്ടാകുന്നതിന്, കാതോലിക്കാ, പാത്രിയർക്കീസിനെയും പാത്രിയർക്കീസ് വിഭാഗം മെത്രാപ്പോലീത്താമാരെയും 1934-ലെ സഭാ ഭരണഘടനയ്ക്ക് വിധേയമായാണ് സ്വീകരിച്ചത്.

1934- ലെ സഭാഭരണഘടനയുടെ 1, 2, 3, 101, 114 വകുപ്പുകളാണ്, പ്രധാനമായും, അന്ത്യോഖ്യാ പാത്രിയർക്കീസും മലങ്കരസഭയുമായുള്ള ബന്ധത്തെപ്പറ്റി പരാമർശിക്കുന്നത്. അവ താഴെ ചേർക്കുന്നു.

1. മലങ്കരസഭ- ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗവും ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസും ആകുന്നു.

2. മലങ്കരസഭ- മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു.

3. ഈ സഭ അംഗീകരിച്ചിരിക്കുന്ന കാനോൻ ബാർ എബ്രായയാൽ എഴുതപ്പെട്ട ഹൂദായകാനോൻ ആ കുന്നു. (1898-ാംമാണ്ട് പാരീസ് പട്ടണത്തിൽ അച്ചടിച്ചിട്ടു ള്ളത് ഈ കാനോൻ തന്നെയാണ്.)

101. കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു.

114. ഒരാളെ കാതോലിക്കാ ആയി വാഴിക്കണമെങ്കിൽ ആ ആളെ ആ സ്ഥാനത്തേക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും ആ തെരഞ്ഞെടുപ്പിനെ എപ്പിസ്കോപ്പൽ സിനഡ് അംഗീകരിക്കുന്ന പക്ഷം സിനഡ് ആ ആളിനെ കാതോലിക്കാ ആയി വാഴിക്കേണ്ടതും ആകുന്നു. മലങ്കസഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിയർക്കീസിനെയും ക്ഷണിക്കേണ്ടതും പാത്രിയർക്കീസ് വരുന്നപക്ഷം സിനഡിന്റെ പ്രസിഡന്റ് എന്ന നിലയിൽ സിനഡിന്റെ സഹകരണത്തോടുകൂടി കാതോലിക്കായെ വാഴിക്കേണ്ടതും ആകുന്നു.

സഭാ ഭരണഘടനയുടെ ഒന്നും രണ്ടും വകുപ്പുകൾ അപഗ്രഥിച്ചാൽ, മലങ്കരസഭ, സുറിയാനിസഭയുടെ ഒരു കീഴ്ഘടകമല്ലെന്നും കാതോലിക്കായും പാത്രിയർക്കീസും അതതുസഭകളുടെ പ്രധാനമേലദ്ധ്യക്ഷന്മാരാണെന്നും

വ്യക്തമാണ്. ഭരണഘടനയുടെ 101, 114 വകുപ്പുകൾ ഇക്കാര്യം ഉറപ്പിയ്ക്കുകയും ചെയ്യുന്നു. ഭരണഘടനയുടെ 94-ാം വകുപ്പുപ്രകാരം മലങ്കരസഭയുടെ ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം ഈ ഭരണഘടനയ്ക്കു വിധേയമായി നിക്ഷിപ്തമായിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായിലാണ്.

### ആകമാനസുറിയാനിസഭ - പുതിയവാദം

അന്ത്യോഖ്യാ പാത്രിയർക്കീസ് 'ആകമാന സുറിയാനി ഓർത്തഡോക്സ് സഭയുടെ' പ്രധാന മേലദ്ധ്യക്ഷനാണെന്നാണ് മറ്റൊരു വാദം. സഭാഭരണഘടനയുടെ 108-ാം വകുപ്പിൽ, സഭയുടെ വിശ്വാസം ആർക്കും ഭേദപ്പെടുത്താവുന്നതല്ലെന്നും എന്നാൽ ഇതുസംബന്ധിച്ചു തർക്കമുണ്ടായാൽ അതിന്മേൽ മലങ്കരയുടെ എപ്പിസ്ക്കോപ്പൽ സിനഡിന് തീരുമാനം ചെയ്യാവുന്നതാണെന്നും അവസാന തീരുമാനം ആകമാന സുന്നഹദോസിലാണെന്നും പറഞ്ഞിട്ടുണ്ട്. ഇതിൽ കാണുന്ന സുന്നഹദോസ് അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴിലുള്ള 'ആകമാന സുന്നഹദോസ്' ആണെന്നാണ് പ്രചാരണം.

'ആകമാനസുറിയാനിസഭ' എന്നു പരാമർശംതന്നെ അനുചിതമാണെന്നാണ് ഇതിനു മറുപടി. അപ്രേം പാത്രിയർക്കീസ് വരെയുള്ള പാത്രിയർക്കീസന്മാരുടെ കല്പനകളിലോ കാനോനിലോ സഭാചരിത്രത്തിലോ ഇപ്രകാരമുള്ള ഒരു സഭയെപ്പറ്റി പരാമർശമേയില്ല. മലങ്കരസഭയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സ്ഥാനം എന്താണെന്നതു സംബന്ധിച്ച്, രണ്ടാം സമുദായക്കേസിനുമുമ്പ്, ഉണ്ടായിട്ടുള്ള കേസ്സിലും 'ആകമാന സുറിയാനി സഭ' യെന്ന ഒരു സഭയെപ്പറ്റി ഒരുഭാഗത്തുനിന്നും അവകാശവാദം ഉന്നയിച്ചിരുന്നതുമില്ല.

ഭരണഘടനയിൽ പറയുന്ന 'ആകമാനസുന്നഹദോസ്' വിശ്വാസ ഐക്യമുള്ള സഭകളുടെ കൂട്ടായ സുന്നഹദോസാണ്. ഇതിന് പൊതുസുന്നഹദോസുകളുടെ ആധികാരികതയുണ്ട്. മലങ്കരസഭ, സിറിയൻസഭ, അലക്സന്ത്രിയൻ സഭ, എത്യോപ്യൻ സഭ, അർമ്മീനിയൻ സഭ എന്നിവയാണ് ഈ സഭകൾ. (ഭരണഘടനയിൽ, 'ആകമാന സുറിയാനിസഭാ സുന്നഹദോസ്' എന്നല്ല എഴുതിയിട്ടുള്ളതെന്നത് ശ്രദ്ധേയമാണ്.)

### പാത്രിയർക്കീസ് പക്ഷത്തിന്റെ മുൻനിലപാട്

സഭാ ഭരണഘടനയിൽ പാത്രിയർക്കീസിന് നാമമാത്രമായ സ്ഥാനമേയുള്ളുവെന്ന് പാത്രിയർക്കീസ് വിഭാഗം തന്നെ സമ്മതിച്ചിരുന്നതും ആ നിലയിൽ സഭാഭരണഘടനയെ ഇക്കൂട്ടർ ചോദ്യം ചെയ്തിട്ടുള്ളതുമാണ്.

രണ്ടാം സമുദായക്കേസിലെ ഒന്നാം പ്രതിയായിരുന്ന കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ എഴുതിയ 'ഓർത്തഡോക്സ് സുറിയാനി സഭ-മതവും ഫിലോസഫിയും' എന്ന പുസ്തകത്തിൽ (കേരളാ യൂണിവേഴ്സിറ്റിയിൽനിന്നും ഡോക്ടറേറ്റ് ലഭിക്കുന്നതിനായി സമർപ്പിച്ച തിസീസാണിത്) പാത്രിയർക്കീസിന്റെ സ്ഥാനത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളത് താഴെ പറയും പ്രകാരമാണ്.

"കാതോലിക്കായ്ക്ക് പ്രാദേശികമായി സ്വയം ഭരണാവകാശമുണ്ട്; എന്നാൽ, കോമൺവെൽത്തു രാജ്യങ്ങളിലെ പ്രസിഡന്റുമാർ ബ്രിട്ടീഷ് രാജാവിന്റെ അല്ലെങ്കിൽ രാജ്ഞിയുടെ കീഴിലാണന്നു പറയുന്നതുപോലെ, പാത്രിയർക്കീസിനു കീഴിലാണു കാതോലിക്കാ". (ഒരു കോമൺ വെൽത്തു രാജ്യമായ ഇൻഡ്യയുടെ പ്രസിഡന്റ് ബ്രിട്ടീഷ് രാജ്ഞിക്ക് കീഴിലാണെന്നു പറയുന്നതുപോലെ മാത്രമാണ് കാതോലിക്കാ പാത്രീയർക്കീസിനു കീഴിലെന്നു പറയുന്നതെന്നു സാരം.)

ഒന്നാം സമുദായക്കേസിൽ, പാത്രിയർക്കീസ് പക്ഷം, സഭാഭരണഘടന പാത്രിയർക്കീസിനെ ധിക്കരിച്ചും നിരാകരിച്ചും അദ്ദേഹവുമായുള്ള എല്ലാ ബന്ധവും വിഛേദിച്ചും ഉണ്ടാക്കിയിട്ടുള്ളതാണെന്ന നിലപാടാണെടുത്തത്.

രണ്ടാം സമുദായക്കേസിലെ 2-ാം പ്രതിയായിരുന്ന തോമസ് മാർ ദീവന്നാസിയോസ് കോടതിയിൽ സമർപ്പിച്ച പത്രികയിൽ 1934-ലെ ഭരണഘടനയെപ്പറ്റി ഇപ്രകാരമാണു പറഞ്ഞിട്ടുള്ളത്.

"പാത്രിയർക്കീസിന്റെ ആത്മീയ അധികാരം ഇല്ലായ്മ ചെയ്യുന്ന ഈ ഭരണഘടനയുടെ വകുപ്പുകൾ അസാധുവാണ്".

### 1995-ലെ സുപ്രീം കോടതിവിധി

സഭാഭരണഘടനയിൽ പറഞ്ഞിട്ടുള്ളതിനേക്കാൾ അല്പം പോലും കൂടുതൽ സ്ഥാനം പാത്രിയർക്കീസിന് രണ്ടാം സമുദായക്കേസിലെ സുപ്രീം കോടതി വിധിയിൽ കൊടുത്തിട്ടില്ലെന്നു മാത്രമല്ല പാത്രിയർക്കീസും മലങ്കര സഭയുമായുള്ള ബന്ധം ഭരണഘടനാനുസൃതമാണെന്ന് സുപ്രീംകോടതി ആവർത്തിച്ച് വ്യക്തമാക്കുകയും ചെയ്തു.

രണ്ടാം സമുദായക്കേസ് വാദം കേട്ടത് ആർ. എം. സഹായ്, ബി. പി. ജീവൻറഡ്ഢി, എസ്. സി. സെൻ എന്നീ ന്യായാധിപന്മാരാണ്. ഇവരിൽ ജസ്റ്റീസ് സെന്നിനു വേണ്ടിക്കൂടി ജസ്റ്റീസ് റഡ്ഢി വിധിന്യായമെഴുതിയപ്പോൾ

ജസ്റ്റിസ് സഹായ് പ്രത്യേകം വിധിന്യായം തയ്യാറാക്കി.

**സുപ്രീം കോടതിയുടെ തന്നെ (ജസ്റ്റീസ് റഡ്ഢിയുടെ വിധിന്യായം) വാക്കുകൾ ചുവടെ:**

I. "1912-ൽ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചതുമൂലം നിലവിലുണ്ടായിരുന്ന സ്ഥിതിയിൽ സാരമായ വ്യത്യാസങ്ങൾ ഉണ്ടായി" (Suprem Court Judgement para 135-a)

II. "മെത്രാപ്പോലീത്താമാരെ വാഴിക്കുവാനും വിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും അതുവരെയും പാത്രിയർക്കീസിന് അധീനമായിരുന്ന അധികാരം അദ്ദേഹംതന്നെ കാതോലിക്കായിൽ നിക്ഷിപ്തമാക്കി......" (para. 135 - b)

III. "കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം മൂലവും A-13,14 അക്കം പ്രമാണങ്ങൾ മൂലവും പാത്രിയർക്കീസ് കാതോലിക്കായ്ക്കു കൈമാറിയ അധികാരങ്ങൾ പാത്രിയർക്കിസിനു നഷ്ടപ്പെട്ടിട്ടില്ലായിരിക്കാം. എന്നാലും യുക്തിസഹമായി പറയുമ്പോൾ പാത്രിയർക്കീസ് തനിക്കുണ്ടായിരുന്നതും ഉള്ളതുമായ അധികാരങ്ങൾ അതിനുശേഷം കാതോലിക്കായോടും മലങ്കരസഭയോടും (അസോസിയേഷനോടും) ആലോചിച്ച് ചെയ്യുവാൻ ബാദ്ധ്യസ്ഥനാണ്. അത് തീർച്ചയായും 1934-ലെ ഭരണഘടനപ്രകാരവുമായിരിക്കണം" (para. 135-b)

IV. "A-13 ഉം A-14 ഉം അക്കങ്ങൾ മൂലം കാതോലിക്കായ്ക്കുള്ള മഹത്വവും അധികാരങ്ങളും 1934-ലെ ഭരണഘടനയിൽ (1951-ൽ ഭേദഗതി ചെയ്തത്) ഉറപ്പിക്കുകയും ശക്തിപ്പെടുത്തുകയും വിപുലപ്പെടുത്തുകയും ചെയ്തു. A-19 അക്കപ്രമാണത്തിൽ പാത്രിയർക്കീസ്, മാർ ബസേലിയോസ് ഗീവർഗ്ഗീസിനെ കാതോലിക്കയായി സന്തോഷത്തോടെ സ്വീകരിച്ചിട്ടുള്ളതാണ്. അതോടൊപ്പം, 1934-ലെ ഭരണഘടന പാത്രിയർക്കീസിനെ തള്ളിപ്പറയുന്നില്ല എന്നതും തുല്യപ്രാധാന്യത്തോടെ കാണേണ്ടതാണ്. മറിച്ച്, മലങ്കരസഭ ഒരു വിഭാഗമാണെന്ന് പറയുന്ന ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാനമേലദ്ധ്യക്ഷൻ പാത്രിയർക്കീസാണെന്ന് ഇത് ആവർത്തിച്ച് ഉറപ്പിക്കുകയും ചെയ്യുന്നു- ഇത് ശരിയാണെങ്കിലും, 1912-നുമുമ്പ് പാത്രിയർക്കീസ് പ്രയോഗിച്ചിരുന്ന എല്ലാ ഊർജ്ജിതമായ അധികാരങ്ങളും A-14ഉം A-13ഉം അക്കങ്ങൾമൂലം കാതോലിക്കായിൽ നിക്ഷിപ്തമായിട്ടുള്ളതാണ്." (para. 136)

(V) "മലങ്കരസഭയിൽ മെത്രാൻമാരെ വാഴിക്കുന്നതിനും, മൂറോൻകൂദാശ ചെയ്യുന്നതിനും മറ്റ് ആത്മീയ കാര്യങ്ങൾ നടത്തുന്നതിനുമുള്ള അധികാരം കാതോലിക്കായ്ക്കു നൽകുകമൂലം പാത്രിയർക്കീസ് അതുവരെ കൈകാര്യം ചെയ്തുകൊണ്ടിരുന്ന മേൽപറഞ്ഞ അധികാരങ്ങൾ അദ്ദേഹത്തിനു പൂർണ്ണമായി നഷ്ടപ്പെട്ടില്ലായിരിക്കാം. എന്നാൽ ഇൻഡ്യയിൽ മേല്പറഞ്ഞ അധികാരങ്ങളോടുകൂടിയ ഒരു കേന്ദ്രം പാത്രിയർക്കീസ് സ്വയം സ്ഥാപിച്ചതിനുശേഷം അദ്ദേഹത്തിന് ആ അധികാരങ്ങൾ ഏകപക്ഷീയമായി, അതായത് കാതോലിക്കായോടാലോചിക്കാതെ, നടപ്പാക്കുവാൻ കഴിയില്ല എന്നു വിധിക്കുന്നതു യുക്തിസഹമാകുന്നു. കാതോലിക്കായോട് ആലോചിച്ചു മാത്രമേ അദ്ദേഹത്തിന് മേൽപറഞ്ഞ അധികാരങ്ങൾ പ്രാവർത്തികമാക്കാൻ സാധിക്കൂ. മെത്രാപ്പോലീത്തായായോ മലങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടുന്നയാൾ സെമിനാരിക്കേസിൽ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളതു പോലെ ജനങ്ങളാൽ സ്വീകരിക്കപ്പെട്ടിരിക്കണം. മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരം ഇപ്പോൾ 1934- ലെ ഭരണഘടനയ്ക്കു വിധേയമാണ്." (para 142 (3)

(VI). "കാതോലിക്കേറ്റിന്റെ പുനരുദ്ധാരണത്താലും A-14-ാം അക്കം കല്പന നൽകിയതിനാലും 1934-ലെ ഭരണഘടന സ്വീകരിച്ചിരുന്നാലും (താഴെ രേഖപ്പെടുത്തിയിട്ടുള്ളതാണ്) പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലേക്ക് എത്തിച്ചേർന്നേക്കാം. എങ്കിലും മലങ്കരസഭ ഒരു വിഭാഗമായിരിക്കുന്ന സുറിയാനി സഭയുടെ പ്രധാനമേലദ്ധ്യക്ഷനായി അദ്ദേഹം തുടരുന്നു. ആത്മീയമായി കാതോലിക്കായ്ക്കു ഉപരിയായ സ്ഥാനമാണു പാത്രിയർക്കീസിനുള്ളത്. എന്നിരുന്നാലും മലങ്കര സഭയുടെമേലോ അതിന്റെ വസ്തുക്കളിന്മേലോ യാതൊരു ഭൗതികാധികാരവും പാത്രിയർക്കീസിനില്ല. ഒരിക്കലും ഉണ്ടായിരുന്നിട്ടുമില്ല." (para. 142 (4)

(VII). പാത്രിയർക്കീസ്, കാതോലിക്കേറ്റിന്റെ പുനരുദ്ധാരണം, 1934- ലെ ഭരണഘടന ഇവയുടെ സാധുത പൂർണ്ണമായി സ്വീകരിച്ചിരിക്കുന്നു എന്നും അതിന്മേലുള്ള സകല എതിർപ്പുകളും ഉപേക്ഷിച്ചിരിക്കുന്നു എന്നും തീർപ്പ് കൈക്കൊള്ളേണ്ടിയിരിക്കുന്നു. പ്രതികളിൽ ചിലർ ഉൾപ്പടെ പാത്രിയർക്കീസിന്റെ ഭാഗത്തുള്ള പലരും ഭരണ ഘടന സ്വീകരിക്കുകയും അതിനു കീഴ്പ്പെട്ടുനിന്നു കൊള്ളാമെന്നു പ്രതിജ്ഞയെടുക്കുകയും ചെയ്തു. ഇപ്പോൾ അവർക്കു മറുപാടു തിരിയുവാനോ അതിനെ ചോദ്യംചെയ്യുവാനോ സാധ്യമല്ല.

(VIII) "മലങ്കരയിൽ പാത്രിയർക്കീസിനുള്ള ആത്മീയ മേലദ്ധ്യക്ഷത 1934 -ലെ ഭരണഘടനാനുസൃതമാണ്. ഇത് (അദ്ദേഹത്തിന്റെ ആരോപണങ്ങളാലും പ്രഖ്യാപനങ്ങളാലും) നഷ്ടപ്പെട്ടുവെന്ന് കരുതാവുന്നതല്ല." (para. 142 (9)

ജസ്റ്റീസ് സഹായ്, പാത്രിയർക്കീസും കാതോലി ക്കായും തമ്മിലുള്ള ബന്ധത്തെപ്പറ്റി ഇപ്രകാരമാണ് വിധിച്ചത്:

(i) അബ്ദേദ് മിശിഹായുടെ A-14 കല്പനപ്രകാരം പാത്രിയർക്കീസിനുണ്ടായിരുന്ന ലൗകികവും ആത്മീയവുമായ മുഴുവൻ അധികാരങ്ങളും കിഴക്കിന്റെ കാതോലിക്കായിൽ നിക്ഷിപ്തമാക്കി. മേലിൽ ശ്രദ്ധിക്കേണ്ടിയിരുന്ന ആകെയുള്ള ബന്ധം ഇരുവരും തമ്മിലുള്ള സഹവർത്തിത്വബന്ധം മാത്രമായിരുന്നു. യഥാർത്ഥത്തിൽ, 1876-ലെ മുളന്തുരുത്തി സുന്നഹദോസു മുതൽ 1912- വരെയുള്ള ചരിത്രം നോക്കിയാൽ കാതോലിക്കായെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായല്ല പരിഗണിച്ചിരുന്നതെന്നു കാണാം. കാതോലിക്കാ, പാത്രിയർക്കീസിനുള്ള അതേ ആത്മീയവും ലൗകീകവുമായ അധികാരങ്ങൾ പ്രയോഗിച്ചുവന്നു. എന്നാൽ അത് ബഹുമാന്യതയോടെയുള്ള പരസ്പരസംസർഗ്ഗത്തോടെയായിരുന്നു. ഈ സാഹചര്യത്തിൽ കാതോലിക്കായെ മുടക്കിയിട്ടുള്ളത് കാനോനികമായോ, ആചാരപരമായോ, ഭരണഘടനാപരമായോ അംഗീകരിക്കത്തക്കതല്ല" (para. 54)

(ii) "മെത്രാപ്പോലീത്താമാരെ വാഴിക്കുവാനും അന്ത്യോഖ്യാ പാത്രിയർക്കീസിന് ചെയ്യാമായിരുന്ന എല്ലാ പ്രവൃത്തികളും ചെയ്യുവാനുമുള്ള അധികാരത്തോടെ കിഴക്കിന്റെ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ഫലം, പാത്രിയർക്കീ സിൽ നിക്ഷിപ്തമായിരിക്കുമെന്ന് മുമ്പത്തെ വിധികളിൽ കല്പി

ച്ചിരുന്ന അധികാരങ്ങൾ 'അസ്തമനാവസ്ഥയി'ലായി എന്നുള്ളതാണ്... (para. 56)

(iii) "മുൻപറഞ്ഞ പ്രമാണങ്ങൾ ശരിയായി വ്യാഖ്യാനിക്കുകയും അതിനുശേഷമുള്ള നടപടികളുടെ ഗതി ശരിയായി വിലയിരുത്തുകയും ചെയ്താൽ, മലബാറിലെ സുറിയാനിസഭയും (കാതോലിക്കാ?) അന്ത്യോഖ്യാ പാത്രിയർക്കീസും ഏതാണ്ട് തുല്യ ആത്മീയ അധികാരമുള്ള രണ്ട് അദ്ധ്യക്ഷന്മാരായിരുന്നുവെന്ന് കാണാം. നാട്ടിലുള്ളതും സിറിയയിലുള്ളതുമായ ഈ അധികാരികൾ തമ്മിൽ സന്തോഷകരമായ പരസ്പര സംസർഗ്ഗത്തിൽ ഏർപ്പെട്ടു. ഈ പരസ്പര സംസർഗ്ഗത്തിന്റെ അർത്ഥം ഇരുവരും പ്രധാനമേലദ്ധ്യക്ഷന്മാരാണെന്നാണ്. എന്നാൽ ഇവർ രണ്ടും ഒന്നുചേർന്നാൽ അധികാരക്രമത്തിൽ പാത്രിയർക്കീസായിരിക്കണം ഉന്നതൻ. ഒരാൾ മറ്റേ ആൾക്ക് കീഴ്സ്ഥാനിയാകാതെ, ഒരാൾ പരമോന്നതനും മറ്റെയാൾ ഉന്നതനുമായുള്ള രണ്ടു പ്രധാനമേലദ്ധ്യക്ഷന്മാർ ഉണ്ടാവുക എന്നത് സമുദായ കാര്യങ്ങളിൽ അറിയപ്പെടാത്ത കാര്യമല്ല. എന്നാൽ ഇപ്പോൾ കാതോലിക്കായും പാത്രിയർക്കീസുമായുള്ള ബന്ധം ഭരണഘടനയിൽ നിയന്ത്രിക്കപ്പെടുന്നതാണ്" (para. 56)

മുകളിൽ ഉദ്ധരിച്ച, ജസ്റ്റീസ് സഹായിയുടെ വിധിഭാഗങ്ങൾ ജസ്റ്റീസ് റഡ്ഢിയുടെ വിധിപരാമർശങ്ങൾക്കും വിരുദ്ധമല്ലെന്നും, മറിച്ച്, അവ പരസ്പരപൂരകങ്ങളാണെന്നും വ്യക്തമാണല്ലോ. ഈ സ്ഥിതിയിൽ, പാത്രിയർക്കീസ് - കാതോലിക്കാ ബന്ധത്തെപ്പറ്റി രണ്ടു വിധി ന്യായങ്ങളിലെയും പ്രസ്താവങ്ങൾ മലങ്കരസഭയ്ക്കാകമാനം ബാധകമാണ്.

1958-ൽ സഭാഭരണഘടനയ്ക്കു വിധേയമായി കാതോലിക്കാ, പാത്രിയർക്കീസിനെ സ്വീകരിച്ചപ്പോൾ പാത്രിയർക്കീസ് സഭാ ഭരണഘടന സ്വീകരിച്ചുവെന്നോ പാത്രിയർക്കീസും മലങ്കരസഭയുമായുള്ള ബന്ധം സഭാ ഭരണഘടന പ്രകാരമായിരിക്കുവെന്നോ ഒരു കോടതിയും പ്രത്യക്ഷത്തിൽ പ്രഖ്യാപിച്ചിരുന്നില്ല.

പാത്രിയർക്കീസും മലങ്കരസഭയുമായുള്ള ബന്ധം സഭാ ഭരണഘടന പ്രകാരമാണന്ന് രാജ്യത്തെ പരമോന്നത കോടതി വ്യക്തമാക്കിയിട്ടുള്ള സാഹചര്യത്തിൽ, ഭരണഘടനയല്ല സമാധാനത്തിന് മാനദണ്ഡമാക്കേണ്ടതെന്ന വാദം അല്പംപോലും ഉത്തമവിശ്വാസത്തോടെയല്ലെന്നുള്ളത് സ്പഷ്ടമാണ്. 25-3-1996-ൽ സുപ്രീംകോടതി ഉത്തരവായ സ്റ്റാറ്റസ്ക്കോയുടെ ആനുകൂല്യം ലഭിക്കേണ്ടവർ 1934-ലെ ഭരണഘടനയോട് കൂറുപ്രഖ്യാപിച്ച് പ്രതിജ്ഞയെടുക്കുവാനാണ് 5-2-1997-ലെ ഉത്തരവിലൂടെ സുപ്രീം കോടതി ആജ്ഞാപിച്ചത്.

സഭാ ഭരണഘടനയിൽ പാത്രിയർക്കീസിനു നൽകിയിട്ടുള്ള മുഴുവൻ സ്ഥാനവും ബഹുമാനവും അദ്ദേഹത്തിന് നൽകുവാൻ തയ്യാറാണന്ന് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ആവർത്തിച്ച് പ്രഖ്യാപിച്ചിട്ടുള്ളതാണ്. ഈ ഭരണഘടനയുടെ 46-ഉം 71-ഉം വകുപ്പുകൾ (മെത്രാസന ഇടവകയോഗം, മലങ്കര അസോസിയേഷൻ എന്നിവയുടെ രൂപീകരണം സംബന്ധിച്ചുള്ളവ) മാത്രമാണ് കോടതി ഭേദഗതി ചെയ്തത്. സുപ്രീം കോടതി അംഗീകരിച്ചതും സഭയുടെ അടിസ്ഥാനതത്ത്വങ്ങൾ ഉൾക്കൊള്ളുന്നതുമായ ഈ ഭരണഘടനയുടെ കാതലായ ഒരു ഭാഗമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സ്ഥാനവും മലങ്കരസഭയും അദ്ദേഹവുമായുള്ള ബന്ധവും പ്രതിപാദിക്കുന്ന വകുപ്പുകൾ. ഇതിൽനിന്നു വ്യത്യസ്തമായ നിലപാടെടുക്കുവാൻ ഒരു സഭാംഗത്തിനും അവകാശമില്ല. സഭാ ഭരണഘടനയിൽ പറയുന്നതിലുപരിയായ അധികാരങ്ങൾ പാത്രിയർക്കീസിനുണ്ടെന്നു പറയുന്നത് സുപ്രീംകോടതി വിധിക്കും സഭയുടെ അടിസ്ഥാനതത്ത്വങ്ങൾക്കും വിരുദ്ധവുമാണ്. 

# പിതാക്കന്മാരുടെ ഓർമ്മ



പ. ബസ്സേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ ബാവ (മുറിമറ്റത്തിൽ) (മെയ് 3)



യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ (കൊരട്ടി) (മെയ് 16)

# നാരായണ വാമന തിലക് (1950)

**സമ്പാ. ഫാ. I.C. പത്രോസ്**

ഒരു ക്രൈസ്തവവിശ്വാസി, ക്രൈസ്തവ മഹർഷി, ക്രൈസ്തവകവി, ക്രൈസ്തവ ചിന്തകൻ, ക്രൈസ്തവ ദേശീയ വ്രതക്കാരൻ എന്നീ നിലകളിലൊക്കെയും സവിശേഷം ശോഭിച്ചിരുന്ന ഒരു ഭാരതീയ ക്രൈസ്തവ ഭക്തനായിരുന്നു നാരായണ വാമനതിലക്.

A.D. 1862-ൽ ബോംബെ പ്രസിഡൻസിയിൽ രത്നാകരി ജില്ലയിൽ ദാപോലി താലൂക്കിൽ കരാസ്സഗോൺ എന്ന സ്ഥലത്ത് ഒരു മഹാരാഷ്ട്ര കുടുംബത്തിൽ ജനിച്ചു. ഇദ്ദേഹം ചിത്ത്പാവൻ ബ്രാഹ്മണ വർഗ്ഗത്തിൽ പെട്ടതാണ്. പിതാവ് വാമനറാവു. മാതാവ് ജാനകി ബായി. ഉപജീവനത്തിനായി കഠിനമായി അദ്ധ്വാനിച്ചു. മറ്റ് സമയങ്ങളിൽ ഈശ്വരധ്യാനത്തിനും ഗ്രന്ഥപാരായണത്തിനുമായി ചെലവഴിച്ചു. 'മാനുബായി'എന്ന യുവതിയെ വിവാഹം കഴിച്ചു.

ശ്രോതാക്കളെ ആകർഷിക്കത്തക്ക വിധത്തിൽ പ്രസംഗിയ്ക്കാൻ സാമർത്ഥ്യമുണ്ടായിരുന്നു. സംസ്കൃതം, മറാത്തി, ഇംഗ്ലീഷ് സാഹിത്യഗ്രന്ഥങ്ങൾ പഠിച്ചു. ദിനംപ്രതി കവിത എഴുതുമായിരുന്നു. അതോടൊപ്പം ജ്ഞാന തൃഷ്ണയും സത്യാന്വേഷണ ബുദ്ധിയും വർദ്ധിച്ചുവന്നു. ഹൃദയശാന്തിയ്ക്കായി വിവിധ മാർഗ്ഗങ്ങൾ അന്വേഷിക്കുകയും മതഗ്രന്ഥങ്ങൾ വായിക്കുകയും പല പുണ്യസ്ഥലങ്ങളിലേക്കും തീർത്ഥാടനം പോവുകയും ചെയ്തു. എന്നാൽ യാതൊരു ഹൃദയശാന്തിയും ലഭിച്ചില്ല.

ഇന്ത്യയെ ഉദ്ധരിച്ച് സർവോപരി ഉയർത്തുന്നതിന് അദ്ധ്യാത്മിക ഉണർവ് ഉണ്ടാകണമെന്നും സനാതന ഹിന്ദുമതം ഭാരതത്തിന്റെ പുരോഗമനത്തിന് ഒരുനാളും പറ്റിയതല്ല. എന്നും അദ്ദേഹത്തിന് തോന്നി. ഭാരതത്തിലെ ജനാവലിയെ ആകർഷിക്കാൻ ഒരു പുതിയ മതം സ്ഥാപിക്കാൻ തീരുമാനിച്ചു. മനുഷ്യരെ ആകർഷിക്കാൻ മതസ്ഥാപകൻ അത്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിവുള്ളവനാകണം. യോഗാഭ്യാസം കൊണ്ടും ശിക്ഷണ ജീവിതം കൊണ്ടും അത് സാധിയ്ക്കാമെന്ന് പ്രതീക്ഷിച്ചു. യോഗാഭ്യാസം പരിശീലിച്ചു. ഒരു മലയുടെ അഗ്രത്തിൽ കയറി ധ്യാനനിരതനായി സമയം ചെലവഴിച്ചു. കായ്കനികൾ മാത്രം ഭക്ഷിച്ചു. രണ്ട് വർഷം താമസിച്ചു. അദ്ദേഹത്തിന്റെ അടുക്കൽ വന്ന രോഗികളെ സുഖമാക്കി ജനത അദ്ദേഹത്ത ആരാധിക്കാൻ തുടങ്ങി. പക്ഷെ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ, ആദർശങ്ങൾ ഇവ സ്വീകരിക്കുന്നതിന് ജനങ്ങൾ താല്പര്യം കാണിച്ചില്ല. ഇപ്രകാരമുള്ള ജീവിതംകൊണ്ട് ലക്ഷ്യം സാധിയ്ക്കില്ലെന്ന് ബോദ്ധ്യമായ അദ്ദേഹം 'തപസ്സ്' അവസാനിപ്പിച്ചു. പിന്നെ കുറെ ശിഷ്യന്മാരെ ചേർത്ത് അനവധി വേദഗ്രന്ഥങ്ങളും തത്വശാസ്ത്രഗ്രന്ഥങ്ങളും പഠിച്ച് നൂതനമായ മതത്തിന് രൂപം നല്കാൻ തീരുമാനിച്ചു. പക്ഷെ അതൊന്നും തന്നെ അദ്ദേഹത്തിന് ശാന്തി നൽകിയില്ല.

**പരിവർത്തനം:-** ഒരിക്കൽ ട്രെയിൻ യാത്രയ്ക്ക് ഇടയിൽ ഒരു മിഷ്യനറി പുതിയനിയമത്തിന്റെ ഒരു കോപ്പി വാമനതിലകിന് നല്കുകയും അത് വായിക്കാൻ നിർബന്ധമായി ഉപദേശിക്കുകയും ചെയ്തു. ആ മിഷ്യനറിയോട് ഭക്ത്യാദരവുകൾ തോന്നിയതിനാൽ തിലക് അത് വായിച്ചു. വി. മത്തായിയുടെ സുവിശേഷം 5,6,7 അദ്ധ്യായങ്ങൾ ശ്രദ്ധയെ ആകർഷിച്ചു. സ്നേഹം, കരുണ, സത്യം ഇവ കവിഞ്ഞൊഴുകുന്ന ക്രിസ്തുനാഥന്റെ മൊഴികൾ ശ്രദ്ധയെ പിടിച്ച് നിർത്തി. ആ മൂന്ന് ആദ്ധ്യായങ്ങളിൽ ഹിന്ദുശാസ്ത്രങ്ങൾക്ക് മറുപടി തരാൻ കഴിയാതെ വാമനതിലകിനെ വിഷമിപ്പിച്ചിരുന്ന പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തി. ആറ്-മാസത്തോളം യേശുക്രിസ്തുവിനെപ്പറ്റി മാത്രം പഠിച്ചു. ഭൂലോകത്തിന് പ്രത്യേകിച്ച് ഭാരതത്തിന് ആവശ്യമായിരിക്കുന്നത് ദിവ്യഗുരുവായ യേശുവിനെയും അദ്ദേഹത്തിന്റെ ഉപദേശങ്ങളുമാണെന്ന് തിലകിന് ബോദ്ധ്യമായി. സർവ്വപ്രധാനമായി ക്രിസ്തുനാഥനെ സംബന്ധിച്ച 5-കാര്യങ്ങൾ ഹൃദയത്തെ സ്പർശിച്ചു. "ഒന്നാമത് ഞാൻ ക്രിസ്തുവിനെ ഒരു ഉത്തമ ആദർശപുരുഷനായി കാണുന്നു. രണ്ടാമത് ക്രിസ്തു മാത്രമെ ദൈവത്തെയും സമസൃഷ്ടങ്ങളെയും ഒരുപോലെ സ്നേഹിക്കണമെന്ന് ജീവിതംകൊണ്ടും ഉപദേശംകൊണ്ടും ലോകത്തെ മനസ്സിലാക്കിയിട്ടുള്ളു. മൂന്നാമതായി യേശുക്രിസ്തുവും അദ്ദേഹത്തിന്റെ സ്വർഗ്ഗസ്ഥനായ പിതാവും തമ്മിൽ പരിപൂർണ്ണമായി ഏകീഭവിച്ചിരിക്കുന്നു. നാലാമത് ലോകത്തിന്റെ ജീവനും വെളിച്ചവും താനാണെന്ന് ക്രിസ്തുവിന് പരിപൂർണ്ണ നിശ്ചയമുണ്ടായിരുന്നു. അഞ്ചാമത് ക്രിസ്തുവിന്റെ കഷ്ടപ്പാടും ക്രൂശുമരണവും അവയിൽകൂടെ വെളിപ്പെട്ട ദിവ്യസ്നേഹവും എന്നെ (തിലകിനെ) അത്യാധികം ആകർഷിച്ചു" 1894 - നവംബറിൽ തിലകിന് തുടരെ മൂന്ന് രാത്രികളിൽ യേശുക്രിസ്തുവിന്റെ ദർശനമുണ്ടായി. " എന്നെ അനുഗമിക്കുക, യാതൊന്നുകൊണ്ടും ഭയപ്പെടേണ്ട, ധൈര്യമായിരിക്കുക"എന്നീപ്രകാരം ക്രിസ്തുനാഥൻ അദ്ദേഹത്തോട് പറഞ്ഞു. 1895 ഫെബ്രുവരി 10-ന് തിലക് ക്രിസ്തു സഭയിൽ അംഗമായി, ആദ്യം ഭാര്യപോലും ഇതിനെ എതിർത്തു. 5-വർഷം കഴിഞ്ഞ് ഭാര്യക്ക് പ്ളേഗു പിടിപ്പെട്ടപ്പോൾ യേശുവിനെകുറിച്ച് കേൾക്കാനും യേശുവിനെ സ്വീകരിക്കാനും അവർ തയ്യാറായി.

**പ്രവർത്തനങ്ങൾ:-** 1903-ൽ അഹമ്മദ്നഗർ മുഴുവൻ പ്ളേഗ് രോഗം ബാധിച്ചു. ഇങ്ങനെയുള്ള രോഗികൾക്ക് വേണ്ടത്ര സഹായമോ ശുശ്രൂഷയോ കിട്ടിയില്ല. തിലകും ഭാര്യയും കൂടി അങ്ങനെയുള്ള അനേകം രോഗികളെ ഉറക്കം ഉപേക്ഷിച്ച് ശുശ്രൂഷിച്ചു. ചുറ്റുമുള്ള ഗ്രാമങ്ങൾ സന്ദർശിച്ച് ഗ്രാമവാസികളുടെ ആത്മിക-സാമ്പത്തിക കാര്യങ്ങൾ അന്വേഷിച്ചു. നേരത്തെ ക്രിസ്ത്യാനികളായിരുന്നുയെങ്കിലും ആവശ്യാനുസരണം പഠിപ്പിക്കുകയോ അദ്ധ്യാത്മിക പരിശീലനം നല്കുകയോ ചെയ്യാതിരുന്നതിനാൽ ദൈവദർശനം ഇല്ലാത്തവരായി തീർന്നിരുന്ന അനേകരെ സഹായിച്ചു. ഗ്രാമവാസികളിൽ

ബഹുഭൂരിഭാഗവും നിരക്ഷരകുക്ഷികളായിരുന്നു. പല രേയും എഴുത്തും വായനയും അഭ്യസിപ്പിച്ചു. 1904-ൽ " ക്രിസ്തീയ പൗരൻ" എന്ന അഭിധാനത്തിൽ ഒരു ആംഗ്ലേയമറാത്തിപ്പത്രം അദ്ദേഹം ആരംഭിച്ചു. "ക്രിസ്താനുകരണം" (Imitation of Christ) എന്ന പ്രസിദ്ധഗ്രന്ഥം ഈ പത്രം മുഖേന മറാത്തിയിലേക്ക് പരിഭാഷ ചെയ്തു. പിന്നീട് രണ്ട് വാല്യങ്ങളായി മറാത്തിഭാഷയിൽ പ്രസിദ്ധപ്പെടുത്തി.

തിലക് ഒരു തികഞ്ഞ ദേശസ്നേഹിയായിരുന്നു. ഭക്തിരസം തുളുമ്പുന്ന കീർത്തനങ്ങളിലൂടെ ക്രിസ്തു സഭയെ ദേശീയമാക്കുന്നതിന് ശ്രമിച്ചു. ഒരു രാഷ്ട്രീയ പ്രവർത്തകൻ എന്ന നിലയിൽ തിലക് പ്രവർത്തിച്ചില്ല. ദൈവരാജ്യപ്രമാണങ്ങളെ അടിസ്ഥാനമാക്കാതെയുള്ള എല്ലാ പരിഷ്കാരങ്ങളും ഉദ്ധാരണശ്രമങ്ങളും സംസ്ക്കാരസംരംഭങ്ങളും ശിഥിലീഭവിക്കുമെന്ന് തിലക് എഴുതി. പ്രകൃതിയുടെ മാഹാത്മ്യത്തെ വർണ്ണിച്ച് അനവധി കവിതകൾ എഴുതി. അദ്ദേഹമെഴുതിയ കീർത്തനങ്ങൾ എക്കാലത്തുമുള്ള ക്രിസ്തു സഭയുടെ അമൂല്യസമ്പത്തായി തീർന്നിരിക്കുന്ന വാമനതിലക് ഒരിടത്ത് ഇങ്ങനെ എഴുതുന്നു. "ക്രിസ്തുഭവനം(മിഷ്യനറിഭവനം) അനവധി സാധുകൾക്കും അഗതികൾക്കും അനാഥർക്കും പീഢിതർക്കും ആശയറ്റവർക്കും ആശ്വാസത്തിന്റെയും സമാധാനത്തിന്റെയും സങ്കേതസ്ഥാനമായിത്തീർന്നിരുന്നു എന്നോർക്കുമ്പോൾ എന്റെ ഹൃദയത്തിൽ സർവ്വശക്തനായ ജഗൽപിതാവിനോടുള്ള നന്ദിപറഞ്ഞ് കവിഞ്ഞൊഴുകുന്നു. മാത്രമല്ല ഇത്തരത്തിലുള്ള മഹത്തായ ശുശ്രൂഷയ്ക്ക് അനവധി യുവതീയുവാക്കന്മാരെ ഒരുക്കാനും അവരെ ഞങ്ങളുടെ ശുശ്രൂഷകളിൽ ഭാഗഭാക്കുകളാക്കാനും സാധിച്ചു എന്നറിയുന്നത് എത്ര സന്തോഷജനകമായിരിക്കുന്നു. ഹൃദയസമാധാനത്തിനുള്ള മാർഗ്ഗങ്ങളെപ്പറ്റി ആരായുന്നതിനായി എന്റെ അടുക്കൽ ഇന്ത്യയുടെ നാനാഭാഗങ്ങളിൽ നിന്നും പലർവന്ന് താമസിച്ചിട്ടുണ്ട്". തിലകിന്റെ പ്രവർത്തനങ്ങളുടെ ഒരു സംക്ഷിപ്തരൂപം ഇവിടെ കാണാം.

നാല്മാസം രോഗിയായിരുന്ന ശേഷം 1919 മെയ് മാസം 9-ാം തീയതി അദ്ദേഹത്തിന്റെ ആത്മാവ് ശരീരത്തിൽനിന്ന് വേർപെട്ടു. ആ ഭാരതീയ ക്രിസ്തുഭക്തന്റെ ഭൗതീകശരീരം അനേകമാളുകളുടെ സാന്നിധ്യത്തിൽ, ബോംബെക്ക് അടുത്ത് വാർലിയിലെ ശ്മശാനഭൂമിയിൽ സംസ്ക്കരിച്ചു.

വനിതാ പംക്തി

# കരച്ചിൽ കേൾക്കുന്ന ദൈവം

ഡോ. കുഞ്ഞമ്മ തറയിൽ

വേദനയും കണ്ണുനീരും ഒരു ശാപമാണോ? അല്ലേ അല്ല എന്ന് ഞാൻ വിശ്വസിക്കുന്നു. ശരീരവും മനസ്സും ഒരുപോലെ വേദനിക്കുമ്പോൾ സഹായത്തിനായി ഈ ലോകത്തിലെ ബന്ധുമിത്രാദികളെ ആശ്രയിക്കുന്നു. എന്നാൽ അവിടെനിന്നും കിട്ടുന്ന ആശ്വാസം വെറും നൈമിഷികമാണ്. എത്ര വലിയ വമ്പനും സഹായത്തിനായി വിളിക്കുന്ന ഒരേ ഒരു നാമമുണ്ട്.. " എന്റെ ദൈവമേ"- ഈ നാമത്തിന് മുൻപിൽ മുട്ടുമടക്കാതെ ഒരു വ്യക്തിയും ഉണ്ടെന്ന് തോന്നുന്നില്ല. ജീവിതപരാക്രമത്തിൽ വരുന്ന ദുസ്സഹമായ വേദനകൊണ്ട് വേദനകൾ വിവിധങ്ങളാണല്ലോ- രോഗമാകാം- ജലദോഷം മുതൽ എയ്ഡ്സ് വരെയുള്ള രോഗങ്ങൾക്ക് ഔഷധം കണ്ടുപിടിച്ചു കഴിഞ്ഞു. എന്നിരുന്നാലും വിധിവൈരുദ്ധ്യം മൂലമൊ അസുഖംമാറി പൂർവ്വാവസ്ഥയിൽ ആയിത്തീരുവാനുള്ള താമസമൊ വരുമ്പോൾ, സാമ്പത്തികമായും തകർന്ന അവസ്ഥയിലേക്ക് എത്തിച്ചേരുമ്പോൾ, ശുശ്രൂഷിക്കുന്നവരും രോഗിയുമായുള്ള മാനസികപ്പൊരുത്തമില്ലായ്മ ഉണ്ടാകുമ്പോൾ, അവനവന്റേതായ കാര്യങ്ങൾപോലും പരാശ്രയത്തിൽ ചെയ്യേണ്ടിവരുമ്പോൾ - പഴിചാരുന്നത് ദൈവത്തെയല്ലേ?

മാനസികവേദനകളെ ചിന്തിക്കുമ്പോൾ ഉറ്റവരുടെ വേർപാടാകാം, രക്തബന്ധങ്ങളുടെ അകൽച്ചയാവാം, കുടുംബബന്ധങ്ങളുടെ തകർച്ചയാകാം, അപകടമാകാം, മാനാഭിമാനങ്ങളാകാം, ദു:ഷ്കീർത്തിയാകാം, സാമ്പത്തികത്തകർച്ചയാകാം, മറ്റു വിവിധങ്ങളായ കഷ്ടതകളാകാം- ഇപ്രകാരമുള്ള മാനസികാവസ്ഥകളിൽനിന്നും വിടുതൽ തരുന്നതിന്, ആത്മാവിലുള്ള സന്തോഷം തരുന്നതിന് ദൈവത്തിന് മാത്രമേ കഴിയൂ.

പാട്ടുകാരൻ ഇപ്രകാരം പാടി,

" തീരാത്ത സന്തോഷം ക്രിസ്തുവിലുണ്ടെന്നാൽ
തോരാത്ത കണ്ണീരേ മന്നിലുള്ളൂ"

വി. സത്യവേദപുസ്തകം വായിക്കാനായി ഇടവകയിലെ കുടുംബങ്ങൾ പെട്ടിയിലും പത്താഴത്തിലും അലമാരയിലുമായി സൂക്ഷിച്ചുവയ്ക്കുന്ന കാലം കഴിഞ്ഞു. ദൈവവചനത്തിനുവേണ്ടി ജനം വിശപ്പും ദാഹവും ഉള്ളവരായിത്തീർന്നിരിക്കുന്നു.

നാം ഉണരേണ്ടിയിരിക്കുന്നു. ഉറങ്ങുവാനുള്ള സമയമല്ലിത്. വചനം പറയുന്നു 'ഉണർന്നിരിപ്പിൻ' എന്ന്.- വെളിപ്പാട് 22:7 "ഇതാ ഞാൻ വേഗത്തിൽ വരുന്നു. ഈ പുസ്തകത്തിലെ പ്രവചനം പ്രമാണിക്കുന്നവൻ ഭാഗ്യവാൻ."

2.പത്രോസ് 3: 8 മുതൽ 18 വരേയും, വളരെ വ്യക്തമായി അവന്റെ വരവിനെക്കുറിച്ചും നാം ഒരുങ്ങേണ്ടതിനെപ്പറ്റിയും വിവരിച്ചിരിക്കുന്നു.

മുസ്ലീമോ, ഹൈന്ദവനോ, ക്രിസ്ത്യാനിയോ ആയിട്ടല്ല ഒരു ശിശു ജനിക്കുന്നത്. മാതാപിതാക്കളുടെ ജീവിതരീതിയും സാഹചര്യവും നോക്കി ജീവിക്കുന്ന കുട്ടി വളർന്നു വരുമ്പോൾ, ചിന്തിക്കാൻ തുടങ്ങിയാൽ, ശരിയും തെറ്റും വിവേചിക്കുന്നു. ശരിയെന്ന് തോന്നുന്നത് ചെയ്യുന്നു. ഒരു മതത്തിന്റേയോ ജാതിയുടെയോ പേരിലല്ല യേശു കാൽവറിയിൽ രക്തം ചൊരിഞ്ഞത്. അവൻ വീണ്ടും വരും എന്ന് പറഞ്ഞാണ് പോയത്. എന്നു വരും? എന്നോ, എന്തിനാണ് വരുന്നത്? എന്നോ ചിന്തിച്ചിട്ടുണ്ടോ? ക്രിസ്തുവേശുവിൽ മരിച്ചവരേയും ജീവിക്കുന്നവരേയും വീണ്ടുകൊള്ളുവാൻ! അതിനുള്ള ഭാഗ്യത്തിനായി ഹൃദയവാതിലുകളെ തുറന്നു കൊടുക്കാം. വി. വേദപുസ്തകത്തിൽ വെളിപ്പാട് പുസ്തകം 3.20 "ഞാൻ വാതിൽക്കൽനിന്നു മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്ന് അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും."- അതേ ഹൃദയവാതുക്കൽ വന്ന് മുട്ടുന്ന കർത്താവ്. മുട്ടുന്ന ശബ്ദം ജനം കേൾക്കാറുണ്ട് ശ്രദ്ധിക്കാറില്ല. ചിലർ ശ്രദ്ധിക്കുന്നുണ്ട് തുറന്നു കൊടുക്കുന്നില്ല. അനേകരും മുട്ടുകേൾക്കുന്നത് വിവിധങ്ങളായ വേദനകൾ വരുമ്പോഴാണ്.- ഭാഗികമായി തുറക്കുന്നവർ, മുഴുവനും തുറക്കുന്നവർ, നാല് പാളികളുള്ള വാതിലിന്റെ ഓരോ പാളി തുറന്ന് ആരെന്നു നോക്കുന്നവർ, അവനെ കണ്ടാൽ തിരിച്ചറിയാതിരിക്കുന്നവർ.

ഞാൻ പറയട്ടെ. നാമൊന്നു തുറന്നു കൊടുത്താൽ മതി. അവന്റെ വെളിച്ചം ഉള്ളിലേക്ക് കടക്കും. അവൻ വസിക്കും. യോഹന്നാൻ 1.5-ൽ "ഞാൻ ജീവന്റെ വെളിച്ചമാകുന്നു" എന്ന് പറഞ്ഞിരിക്കുന്നു. മാത്രമല്ല ജീവവചനം ഹൃദയത്തിന്റെ അന്തർ ഭാഗത്തിലേക്ക് കടക്കും. യോഹന്നാൻ 1:1. " ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടുകൂടെ ആയിരുന്നു; വചനം ദൈവം ആയിരുന്നു" ഈ വചനം - അതേ സാക്ഷാൽ യേശുക്രിസ്തു വരുന്നു. അവൻ ആധിപത്യം സ്ഥാപിച്ചാൽ, ആ നിമിഷംവരെ സൂക്ഷിച്ചുവച്ചിരുന്ന മ്ലേച്ഛ വിഗ്രഹങ്ങളെ ഉടച്ചു കളഞ്ഞു കാൽവറിയിലെ രക്തംകൊണ്ടു കഴുകി, കണ്ണുനീർ ചാലുകളിലൂടെ പുറത്തു കളഞ്ഞാൽ ഈ വേദനകൾക്ക് ആശ്വാസം ലഭിക്കുന്നു.

സങ്കീർത്തനം 56:8 "നീ എന്റെ ഉഴൽചകളെ എണ്ണുന്നു; എന്റെ കണ്ണുനീർ നിന്റെ തുരുത്തിയിൽ ആക്കിവെക്കേണമേ; അതു നിന്റെ പുസ്തകത്തിൽ ഇല്ലയോ?" യിസ്രാ

യേലിന്റെ രാജസിംഹാസനത്തിൽ ഇരുന്നു കണ്ണുനീരൊഴുക്കുന്ന ദാവീദിന്റെ ഹൃദയം തുറന്നുള്ള അവസ്ഥയിൽ കർത്താവു പാപമോചനം കൊടുത്തു ജീവിതത്തെ സ്ഥിരപ്പെടുത്തുന്നു.

യശയ്യാ പ്രവചനം 38;5-ൽ " ഞാൻ നിന്റെ പ്രാർത്ഥന കേട്ടു നിന്റെ കണ്ണുനീർ കണ്ടിരിക്കുന്നു." യശയ്യാ പ്രവാചകന്റെ വാക്കുകൾ ഹിസ്കിയാ രാജാവിനെ ക്ഷുഭിതനാക്കുകയല്ല പിന്നെയോ പാപം ഏറ്റുപറഞ്ഞു ദൈവസന്നിധിയിൽ കരഞ്ഞു ആയുസ്സ് നീട്ടി വാങ്ങുന്നതായി കാണുന്നു.

യോഹന്നാൻ 11:35."യേശു കണ്ണുനീർ വാർത്തു" അഖിലാണ്ഡത്തെ മുഴുവൻ ഒറ്റ ശബ്ദത്താൽ നിയന്ത്രിക്കുവാൻ കഴിവുള്ളവൻ ലോകത്തിലെ മുഴുവൻ ജനവും അവനോട് കണ്ണുനീരൊഴുക്കുമ്പോൾ- ഈ ലോകജീവിതത്തിലെ ഔദ്യോഗിക സ്ഥാനമാനങ്ങളില്ലാത്ത-സമ്പത്തോ പ്രതാപങ്ങളോ ഇല്ലാത്ത ഒരു വ്യക്തിക്ക്വേണ്ടി കരയുന്ന കാഴ്ചയാണ് നമുക്ക് കാണുവാൻ കഴിയുന്നത്. പാപിനികളിൽ പാപിയായിരുന്ന മറിയത്തിന്റെ സഹോദരനു വേണ്ടി ലോകരക്ഷിതാവു കരയുന്നു. രോഗിയായി കിടന്നിട്ടോ മരിച്ചിട്ടോ എല്ലാം അറിഞ്ഞിരുന്ന യേശു അവിടേയ്ക്ക് കടന്നു ചെന്നില്ല. മരിച്ചു അടക്കി 3 ദിവസം കഴിഞ്ഞതിനുശേഷം വിലപിക്കുന്നവരെ ആശ്വസിപ്പിക്കാനായിരുന്നുവോ അവൻ കടന്ന് ചെന്നത്. വേർപാടിന്റെ വേദനയിൽ കഴിഞ്ഞിരുന്ന ലാസറിന്റെ സഹോദരിമാരോട് യേശു ഇപ്രകാരം പറയുന്നു. " വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മഹത്വം കാണും." മറിയത്തിന്റെയും മാർത്തയുടേയും വിശ്വാസത്തിനുവേണ്ടി മാത്രമായിരുന്നു എന്ന് ഞാൻ കരുതുന്നില്ല. അവിടെ കൂടിയിരുന്ന മുഴുവൻ ജനങ്ങളുടെയും വിശ്വാസത്തിന് ഉറപ്പു വരുത്താൻ വേണ്ടി - എന്താണ് സംഭവിച്ചത്- ദൈവത്തിന്റെ ശബ്ദത്തിന് മരിച്ചവരെപ്പോലും ഉയിർപ്പിക്കുവാനുള്ള ശക്തിയും ബലവും ഉണ്ട് എന്നറിയുവാൻ, മരിച്ച ലാസർ പുറത്തുവരുന്നു. സ്തോത്രത്തോടെ പറയട്ടെ, വിശ്വസിച്ചു, പ്രാർത്ഥിക്കുമ്പോൾ കണ്ണുനീരോടെ പ്രാർത്ഥിക്കുമ്പോൾ നമുക്കും നമ്മുടെ വേദനയുടെ പ്രതിഫലം കിട്ടാതിരിക്കില്ല തീർച്ചയാണ്.

**അഖിലാണ്ഡത്തെ മുഴുവൻ ഒറ്റ ശബ്ദത്താൽ നിയന്ത്രിക്കുവാൻ കഴിവുള്ളവൻ ലോകത്തിലെ മുഴുവൻ ജനവും അവനോട് കണ്ണുനീരൊഴുക്കുമ്പോൾ- ഈ ലോകജീവിതത്തിലെ ഔദ്യോഗിക സ്ഥാനമാനങ്ങളില്ലാത്ത-സമ്പത്തോ പ്രതാപങ്ങളോ ഇല്ലാത്ത ഒരു വ്യക്തിക്ക്വേണ്ടി കരയുന്ന കാഴ്ചയാണ് നമുക്ക് കാണുവാൻ കഴിയുന്നത്. പാപിനികളിൽ പാപിയായിരുന്ന മറിയത്തിന്റെ സഹോദരനുവേണ്ടി ലോകരക്ഷിതാവു കരയുന്നു.**

1.ശമുവേൽ 1:10 " അവൾ മനോവ്യസനത്തോടെ യഹോവയോടു പ്രാർത്ഥിച്ചു വളരെ കരഞ്ഞു". മക്കളില്ലാതിരുന്ന ഹന്ന ഒരു മകനുവേണ്ടി ദൈവസന്നിധിയിൽ കരഞ്ഞു. ഒരു നേർച്ചയും നേർന്നു. എന്നാൽ ദൈവം ഹന്നായുടെ കരച്ചിൽ കേട്ടു. മകനെ കൊടുത്തു. എന്ന നേർച്ചയും നിവർത്തിച്ചു. ദൈവം ഹന്നയുടെ കരച്ചിലിന് പ്രതിഫലമായി വെറുമൊരു മകനെ അല്ല കൊടുത്തത്. അവന് ബാലനായിരുന്നപ്പോൾ മുതൽ പ്രവചനവരം കൂടി കൊടുത്തു. അവൻ യിസ്രയേലിൽ അറിയപ്പെടുന്ന ഒരു പ്രവാചകനായിത്തീർന്നു.

ഏതു വിധത്തിലുള്ള കണ്ണുനീരും വേദയുമാണ് നിങ്ങളെ അലട്ടുന്നത്? അവനോടു കരയുമ്പോൾ, അവൻ പറയുന്നത് അനുസരിക്കുമ്പോൾ, വിശ്വസിക്കുമ്പോൾ, പ്രതിഫലം സുനിശ്ചയം. ഭാരം ചുമലിലേറ്റി നടക്കേണ്ട.

യേശുക്രിസ്തു സകലത്തിനും മതിയായവൻ. വചനം പറയുന്നു തന്നെ വിളിച്ചപേക്ഷിക്കുന്ന ഏവർക്കും, സത്യമായി തന്നെ വിളിച്ചപേക്ഷിക്കുന്ന ഏവർക്കും താൻ സമീപസ്ഥൻ എന്ന്.

സങ്കീർത്തനം 12:5-ൽ "എളിയവരുടെ പീഡയും ദരിദ്രന്മാരുടെ ദീർഘശ്വാസവും നിമിത്തം ഇപ്പോൾ ഞാൻ എഴുന്നേൽക്കും; രക്ഷക്കായി കാംക്ഷിക്കുന്നവനെ ഞാൻ അതിലാക്കും എന്നു യഹോവ അരുളിചെയ്യുന്നു."

ഈ ദൈവത്തിൽ ആശ്രയിക്കാം. അവൻ നമുക്ക് ചെയ്യുന്നത് സകലവും നന്മക്കായി കൂടി വ്യാപരിക്കുന്നു. 

# സന്യാസം

ഗബ്രിയേൽ തളിയച്ചിറ

ലേഖനം

സന്യാസി എന്ന പദം സമ്യക്കായി ന്യസിക്കുന്നവൻ എന്ന അർത്ഥത്തിലാണ് രൂപം കൊണ്ടിരിക്കുന്നത്. പരിപൂർണ്ണമായ ഉപേക്ഷയിൽ നിന്നുമാണ് സന്യാസം രൂപം കൊള്ളുന്നത്. പരിത്യാഗമാണ് സന്യാസത്തിന്റെ അന്ത:സത്ത. സന്യാസി മുക്തനാണ്. അതായത് ബന്ധനങ്ങളിൽനിന്നും വിടുതൽ ലഭിച്ചവനാണ് സന്യാസി. ക്ഷണികങ്ങളായ സുഖസൗകര്യങ്ങളിൽനിന്നും മോചനം നേടി അനന്തവും പരമവുമായ സന്നിധാനത്തിലേക്കുള്ള ലയനമാണ് സന്യാസം. സന്യസിക്കുന്നവൻ പല വെല്ലുവിളികളേയും നേരിടേണ്ടതിനാൽ സന്യാസി സാഹസികനാകുന്നു. സന്യാസത്തിന്റെ ശത്രുക്കൾ ജഡികം, മാനസികം, ലൗകികം തുടങ്ങി മൂന്നു പ്രവണതകളാണെന്ന് ജ്ഞാനദാസ് പറയുന്നുണ്ട്. ഈ മൂന്നു ശത്രുക്കളേയും പരാജയപ്പെടുത്താൻ സന്യസിക്കുന്നവൻ ബ്രഹ്മചര്യം, അനുസരണം, ദാരിദ്ര്യം തുടങ്ങി മൂന്നു ആയുധങ്ങൾ ഉപയോഗിക്കുന്നതായി അദ്ദേഹം വിശദമാക്കുന്നു.

**ജഡികം**

ഭക്ഷണം ജഡത്തിന്റെ ആവശ്യമാണ്. ജീവൻ നിലനിർത്താൻ ഭക്ഷണം കൂടിയേ തീരൂ. ലോകം നല്കുന്ന ഭക്ഷണം ഭുജിച്ച് മനുഷ്യൻ നേടുന്ന-നിലനിർത്തുന്ന, ജീവൻ എന്നത് ക്ഷണികം മാത്രമാണ്. ജഡം മരവിക്കുന്നതോടുകൂടി ജീവൻ മറയുന്നു. ആത്മീയാർത്ഥത്തിൽ അരൂപി നൽകുന്ന ഭക്ഷണം മനുഷ്യജീവനെ അനശ്വരമാക്കുന്നു. ആത്മാവ് ഭക്ഷണത്തിനായ് വിശന്നു പൊരിയുമ്പോൾ ആത്മീയാവബോധത്തിലൂടെ ഉൾവിളി നേടിയ മനുഷ്യൻ ഈശ്വരനിൽനിന്നും വചനം പ്രാപിക്കുന്നു-അനുഭവിക്കുന്നു. ഇപ്രകാരം സന്യാസിയുടെ ജീവൻ നിലനിർത്തുന്ന യഥാർത്ഥ ഭക്ഷണം വചനമാണ്. ബ്രഹ്മചര്യം പ്രാപിച്ചവൻ വിശപ്പിനാലോ ദാഹത്താലോ ക്ഷീണിക്കുന്നില്ല. അവൻ അതിൽനിന്നെല്ലാം മുക്തനാണ്.

" അവൻ നാല്പതുപകലും നാല്പതുരാവും ഉപവസിച്ചശേഷം അവന്നു വിശന്നു. അപ്പോൾ പരീക്ഷകൻ അടുത്തുവന്നു. നീ ദൈവപുത്രൻ എങ്കിൽ ഈ കല്ലു അപ്പമായിത്തീരുവാൻ കല്പിക്ക എന്നു പറഞ്ഞു. അതിന്നു അവൻ "മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല, ദൈവത്തിന്റെ വായിൽകൂടി വരുന്ന സകല വചനവുംകൊണ്ടും ജീവിക്കുന്നു" എന്നു എഴുതിയിരിക്കുന്നു എന്നു ഉത്തരം പറഞ്ഞു" (വി. മത്തായി. 4: 2-4)

അപ്പത്തിനായി മനുഷ്യൻ ജീവിക്കുമ്പോളാണ് അവൻ ശരീരത്തിനടിമപ്പെടുന്നത്. ലോകം തരുന്ന അപ്പംകൊണ്ടും മനുഷ്യൻ ജീവിക്കുന്നുണ്ട്. എന്നാൽ ലോകം തരുന്നതുപോലെയല്ല ഞാൻ നിങ്ങൾക്ക് നല്കുന്നത് എന്നു പറഞ്ഞ യേശുവിന്റെ വാക്കുകൾ എന്താണ് നമ്മെ ഓർമ്മിപ്പിക്കുന്നത്. ആത്മീയാവബോധം നേടിയ വ്യക്തി ദൈവവചനത്താൽ ജീവിക്കുന്നു എന്ന സത്യമല്ലേ! ജഡിതതാല്പര്യങ്ങൾ വചനത്തിന് കീഴ്പ്പെട്ട് ദൈവവുമായി താദാത്മ്യം പ്രാപിക്കുകയാണ് സന്യാസിയുടെ കർത്തവ്യം.

വസ്ത്രവും ജഡത്തിന്റെ ആവശ്യമാണ്. ആദമിനും ഹവ്വായ്ക്കും വസ്ത്രം ആവശ്യമില്ലായിരുന്നു. യഹോവ അവരെ ജഡികരായിട്ടല്ലായിരുന്നു സൃഷ്ടിച്ചത്. പാപത്തിൽനിന്നുമാണ് ജഡികത്വം സംജാതമാകുന്നത്. അനുസരണക്കേടിൽ നിന്നും ആദവും ഹവ്വയും ലജ്ജയുള്ളവരായും വസ്ത്രം തേടുന്നവരായും മാറി. പാർപ്പിടമാണ് ജഡത്തിന്റെ മറ്റൊരാവശ്യം. ദൈവത്തിന്റെ ഏകജാതൻ ഭൂമിയിൽ അവതരിച്ചപ്പോൾ പാർപ്പിടമേ അവനില്ലായിരുന്നു. കാലികളെ കെട്ടിയിരുന്ന ഒരു പഴയ ഗുഹയിലായിരുന്നു തിരുപിറവി. ജഡികങ്ങളായ എല്ലാ ആവശ്യങ്ങളിൽനിന്നും കർത്താവു മുക്തനായിരുന്നു എന്നതിന്റെ ഒരു ചിത്രമാണ് തിരുപിറവിയുടെ പശ്ചാത്തലം നമ്മെ ബോദ്ധ്യപ്പെടുത്തുന്നത്.

**മാനസികം**

മാനസികമായി പക്വത നേടിയവർ പാപത്തിൽ നിന്നുമകന്നു ജീവിക്കും. ശരിയായ അവബോധം നേടാത്തവരാണ് പാപത്തിലേയ്ക്കു വഴുതി വീഴുന്നത്. ഇതിൽ മാനസികവ്യാപാരങ്ങളായ ഓർമ്മകൾക്കും ചിന്തകൾക്കും, സ്വപ്നങ്ങൾക്കും പങ്കുണ്ട്. അസൂയ, അഹങ്കാരം തുടങ്ങി മാനസികതലമൊരുക്കുന്ന പാപങ്ങൾ നിരവധിയാണ്. അവനവനെ സ്വയം നിയന്ത്രിക്കുവാൻ സാധിക്കുകയുള്ളൂ. അതിന് ഏറ്റവും വലിയ ആയുധം അനുസരണമാണ്. ദൈവത്തേയും അവന്റെ ജ്ഞാനത്തേയും അനുസരിക്കുന്നവൻ കീർത്തി നേടുന്നു. അനുസരണക്കേടിൽ നിന്നുമാണ് ആദമിനും ഹവ്വയ്ക്കും ഏദൻതോട്ടം നഷ്ടമായത്.

"പിന്നെ പിശാചു അവനെ വിശുദ്ധ നഗരത്തിൽ കൊണ്ടുപോയി ദൈവാലയത്തിന്റെ അഗ്രത്തിന്മേൽ നിറുത്തി അവനോടു: നീ ദൈവപുത്രൻ എങ്കിൽ താഴത്തോട്ടു ചാടുക;" നിന്നെക്കുറിച്ചു അവൻ തന്റെ ദൂതന്മാരോടു കല്പിക്കും; അവൻ നിന്റെ കാൽ കല്ലിനോടു തട്ടാതവണ്ണം നിന്നെ കയ്യിൽ താങ്ങിക്കൊള്ളും." എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു. യേശു അവനോട്; "നിന്റെ ദൈവമായ കർത്താവിനെ പരീക്ഷിക്കരുത്" എന്നും കൂടെ എഴുതിയിരിക്കുന്നു എന്നു പറഞ്ഞു." (വി. മത്തായി. 4:5-7)

മാനസികമായ ഒരു പ്രേരണയാണ് ഇവിടെ കാണുന്നത്. മനുഷ്യന്റെ അഹം വിനയമില്ലാതെ പെരുമാറുന്ന ചിലഘട്ടങ്ങളുണ്ട്. അഹങ്കാരം, അഭിമാനം, തന്റേടം തുടങ്ങി പാപങ്ങൾ മുളപൊട്ടുകയും ചെയ്യുന്നു. യേശു വിനായാന്വിതനായി തന്റെ പിതാവിനെ ബഹുമാനിക്കുകയും ആത്മീയ ശക്തിയെ അനുസരിക്കുകയും ചെയ്തു. അതിലൂടെ അഹം എന്ന ബോധം നശിക്കുന്നു. അതിനാലാണ് വിശാച് രണ്ടാമത്തെ പരീക്ഷയിലും തോറ്റത്.

ശാരീരകമായി നല്ല ആരോഗ്യമുള്ളവൻ അഹംഭാവി

യായി മാറിയാൽ അവന്റെ അഹങ്കാരം ശരീരത്തിനുതന്നെ ദോഷം ചെയ്യിപ്പിക്കുന്നു. മാനസികമായി ആരോഗ്യം നേടിയവരോ തന്റെ ശരീരശക്തി വേണ്ട സമയത്തു മാത്രമേ പ്രകടിപ്പിക്കുകയുള്ളൂ. സന്യാസി മാനസികരോഗ്യമുള്ളവനായിരിക്കണം. പ്രലോഭനങ്ങളെ നേരിടുവാൻ മനക്കരുത്ത് വളരെയേറെ ആവശ്യമുണ്ട്.

**ലൗകികം**

ലോകം തരുന്നതും ലോകത്തിന്റേതുമായ എന്തും ലൗകികങ്ങളാണ്. ദ്രവ്യം അഥവാ പണം( ധനം) ഏറ്റവും പ്രധാനം. ഒരുവൻ ധനത്തെ മാത്രം പൂജിച്ചാൽ അവൻ തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തുകയാണ് ചെയ്യുന്നത്. ആയതിനാൽ സന്യാസി ദരിദ്രനായിരിക്കണം. ദാരിദ്രമനുഭവിക്കുന്നവനും, യാചിക്കുന്നവനുമായിരിക്കണം. ഒന്നും തന്റേതെന്ന് പറയാൻ സന്ന്യാസിക്കുണ്ടായിരിക്കരുത്, ആത്മസാക്ഷാത്കാരം ഒഴികെ എല്ലാം ഉപേക്ഷിച്ചവനാണ് സന്യാസി. തന്റെ വീടും സ്വത്തും എല്ലാം ത്യജിച്ചാൽ മാതാപിതാക്കളെയും സഹോദരങ്ങളെയും വിട്ടകന്ന് അവൻ ഏകനായിതീരുന്നു. ഒന്നുമില്ലാത്തവനാകുന്നു. ആഗ്രഹങ്ങളോ ആവശ്യങ്ങളോ സന്യാസിക്കുണ്ടായിരിക്കരുത്. ഇവയെല്ലാം ലോകത്തിന്റേതാണ്. ആഗ്രഹങ്ങളും ആവശ്യങ്ങളും സ്വാർത്ഥതയെ പുണരും. ഒന്നുമില്ലാത്ത, ആഗ്രഹങ്ങൾപോലും വച്ചുപുലർത്താത്ത ശൂന്യനാണ് സന്യാസി. ആ ശൂന്യതയിൽ നിന്നുമാണ്, അവൻ ആത്മസാക്ഷാത്കാരം തേടി സന്നിധാനത്തിലേയ്ക്ക് ഉയർത്തപ്പെടുന്നത്.

"പിന്നെ പിശാചു അവനെ ഏറ്റവും ഉയർന്നോരു മലമേൽ കൂട്ടിക്കൊണ്ടുപോയി ലോകത്തിലുള്ള സകലരാജ്യങ്ങളെയും അവയുടെ മഹത്വത്തെയും കാണിച്ചു: വീണു എന്നെ നമസ്ക്കരിച്ചാൽ ഇതൊക്കെയും നിനക്കു തരാം എന്നു അവനോടു പറഞ്ഞു യേശു അവനോടു: സാത്താനേ, എന്നെ വിട്ടുപോ; " നിന്റെ ദൈവമായ കർത്താവിനെ നമസ്ക്കരിച്ചു അവനെ മാത്രമേ ആരാധിക്കാവൂ" എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു." (വി. മത്തായി. 4:8-10)

ആത്മീയാനുഭവത്തിൽ കേവലം ലൗകീകാനുഭവത്തിലേക്കു താഴ്ന്നു, ഉയർന്ന മലയിൽ നിന്നുമിറങ്ങി താഴെ വ്യാപിച്ചുകിടക്കുന്ന രാജ്യങ്ങളെ നേടുവാൻ മനുഷ്യൻ മാമോനെ ആരാധിക്കുമ്പോൾ അവൻ ലൗകികൻ മാത്രമാകുന്നു. എന്നെ വീണു നമസ്കരിക്ക എന്ന സാത്താന്റെ ജല്പനം മാത്രം മതി മനുഷ്യന്റെ അധോഗതിയിലേയ്ക്കുള്ള വീഴ്ച വ്യക്തമാക്കുവാൻ. ലോകത്തേയും ലോകം നല്കുന്നതിനെയും മനുഷ്യർ സ്നേഹിച്ചുപോയാൽ അവന്റെ വീഴ്ച വലുതായിരിക്കും. സന്യാസി ലോകത്തെ സ്നേഹിച്ചു കൂടാ. ലോകം പാപം നിറഞ്ഞതാണ്. ലോകത്തിൽനിന്നുള്ള വിടുതലാണ് ആത്മീയനിറവിൽ സന്യാസി ആർജ്ജിക്കുന്നത്.

ഇപ്രകാരം ജഡികവും, മാനസികവും, ലൗകികവുമായ മൂന്നു വ്യാപാരങ്ങളിലും വിജയം നേടുന്നവൻ വിമുക്തനാകുന്നു. ഈ വിമുക്തിയിൽനിന്നുമാണ് സന്യാസം ഉത്ഭവിക്കുന്നത്. എല്ലാവിധ അടിമത്തത്തിൽ നിന്നുമുള്ള ഉപേക്ഷയാണ്- വിടുതലാണ് സന്യാസം അല്ലെങ്കിൽ ഭൗതികത്വത്തിൽനിന്നും ആത്മീയത്വത്തിലേക്കുള്ള സ്വാതന്ത്ര്യമാണ് സന്യാസം. 

മക്കാബിയർ 4 ഫാ. മാത്യു ജോൺ



# വാർത്തകൾ

## പ. കാതോലിക്കാബാവായ്ക്ക് സ്വീകരണവും, ചാരിറ്റബിൾ ഡിസ്പൻസറി ഉദ്ഘാടനവും

മുംബയ്: ബോറിവ്ലി സെന്റ് ജോർഇജ്ജ് ഓർത്തഡോക്സ് ഇടവക പുതിയതായി നിർമ്മിച്ച ദേവാലയത്തിൽ. പ. ബാവാ തിരുമേനി ഈസ്റ്റർ ഞായറാഴ്ച ഉച്ച കഴിഞ്ഞ് 3 മണിക്ക് സന്ദർശിക്കുകയും ഇടവക വികാരി ഫാ. യൗനാൻ മുളമൂട്ടി ലിന്റെ നേതൃത്വത്തിൽ ഇടവകാംഗങ്ങളും സ്ഥലനിവാസികളും ചേർന്ന് ഉജ്ജ്വലസ്വീകരണം നൽകുകയും ചെയ്തു. ശതാഭിഷിക്തനായ ബാവാതിരുമേനിക്ക് അനുമോദനങ്ങൾ അർപ്പിച്ചുകൊണ്ട് വികാരി സ്വാഗതം ആശംസിച്ചു.

തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ പ. ബാവാ തിരുമേനി അദ്ധ്യക്ഷം വഹിക്കുകയും, പള്ളിയോടനുബന്ധിച്ച് ആരംഭിക്കുന്ന 'ഡോ. മാർ തേയോഫിലോസ് മെമ്മോറിയൽ ചാരിറ്റബിൾ ഡിസ്പൻസറി' ഉത്ഘാടനം ചെയ്യുകയും ചെയ്തു.

ബോംബെ പോലെയുള്ള മഹാനഗരത്തിലെ ചേരിപ്രദേശങ്ങളിൽ, രോഗത്തിലും വേദനയിലും, ക്ഷീണത്തിലും, പീഢനത്തിലും അകപ്പെട്ടു കഴിയുന്നവർക്കായി ബോറിവ്ലി



ബോറിവ്ലി - സെന്റ് ജോർഇജ്ജ് ഓർത്തഡോക്സ് പള്ളിയോടനുബന്ധിച്ച് ആരംഭിക്കുന്ന "ഡോ. മാർ തെയോഫിലോസ് ചാരിറ്റബിൾ ഡിസ്പൻസറി" പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യുന്നു.

ഓർത്തഡോക്സ് ഇടവക ആരംഭിക്കുന്ന ഈ സൗജന്യ ചികിത്സാകേന്ദ്രം ഒരു മാതൃകാലയം ആയിരിക്കണം എന്ന് ബാവാ തന്റെ പ്രസംഗത്തിൽ ആശംസിച്ചു. ആയതിന് ഉത്സാഹിച്ച വികാരിയേയും ഇടവകജനങ്ങളേയും ബാവാ പ്രശംസിച്ചു. കേരളത്തിൽ അനേക വിദ്യാഭ്യാസ സ്ഥാപനങ്ങളും, ആശുപത്രികളും, ധർമ്മസ്ഥാപനങ്ങളും പടുത്തുയർത്തുകയും - കഴിഞ്ഞ പതിനെട്ടുവർഷങ്ങളോളം ബോംബെ ഭദ്രാസനത്തിന് അനുഗ്രഹകരമായി നേതൃത്വം കൊടുക്കുകയും ചെയ്തിട്ട് കാലംചെയ്ത ഭാഗ്യവാനായ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ബോംബെ ഭദ്രാസനത്തിൽ ഗുജറാത്ത്, മഹാരാഷ്ട്ര സംസ്ഥാനങ്ങളിൽ പല സ്കൂളുകളും സ്ഥാപിച്ചതിനു പുറമെ ഒരു നല്ല ആശുപത്രികൂടി സ്ഥാപിക്കുവാൻ ആഗ്രഹിച്ചിരുന്നു എന്ന് ബാവാ അനുസ്മരിക്കുകയുണ്ടായി.

ബോറിവ്ലി സെന്റ് ഫ്രാൻസിസ് ഹൈസ്ക്കൂൾ ആൻഡ് ജൂനിയർ കോളജ് പ്രിൻസിപ്പൽ റവ. ബ്രദർ ജയിൽസ് തെക്കേമുറി, ഡോ. ഷരദ്ജാനി, ബോറിവ്ലി മാർത്തോമ്മാ ഇടവക വികാരി റവ. ദാനിയേൽ തോമസ്, മുൻ ഭദ്രാസന സെക്രട്ടറി റവ. ഫാ. ലാസ്സറസ് ഓ. ഐ. സി എന്നിവർ അനുമോദനങ്ങൾ അർപ്പിച്ചുകൊണ്ടു പ്രസംഗിച്ചു. സി. ഓ. വറുഗീസ് സ്വാഗതവും, ഇടവകസെക്രട്ടറി റ്റി. എ. വറുഗീസ് കൃതജ്ഞതയും പറഞ്ഞു. ☆

## സ്ഥാനാരോഹണ ദിനം ആഘോഷിച്ചു



കോട്ടയം: പ. കാതോലിക്കാബാവായുടെ 7-ാംമത് സ്ഥാനാരോഹണദിനം ഏപ്രിൽ 29-ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ഭക്ത്യാദരപൂർവ്വം ആഘോഷിച്ചു. 29-ന് രാവിലെ അഭി. തേയോഫോറസ് റമ്പാൻ അരമന ച്ചാപ്പലിൽ കുർബ്ബാനയർപ്പിക്കുകയും സ്തോത്രപ്രാർത്ഥന നടത്തുകയും ചെയ്തു. തുടർന്ന് ചടങ്ങിൽ സംബന്ധിച്ച എല്ലാവർക്കും മധുരപലഹാരങ്ങൾ വിതരണം ചെയ്തു.

ദേഹാസ്വാസ്ഥ്യത്തെ തുടർന്ന് കങ്ങഴ എം. ജി. ഡി. എം. ആശുപത്രിയിൽ കഴിയുകയായിരുന്ന പ. ബാവാ തിരുമേനി ചടങ്ങുകളിൽ സംബന്ധിച്ചു. ☆

## ത്രൈശതാബ്ദി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു

കോട്ടയം: ജാതിമതഭേദ മെന്യെ ഒരു പ്രദേശത്തെ ഒന്നടങ്കം ജനങ്ങളുടേയും ഭക്ത്യാദരവുകൾ പിടിച്ചുപറ്റാൻ കഴിഞ്ഞ ആരാധനാലയമാണ് കുരിശുപള്ളിയെന്ന് പ. കാതോലിക്കാബാവാ പ്രസ്താവിച്ചു.

പുത്തനങ്ങാടി കുരിശുപള്ളിയുടെ ത്രൈശതാബ്ദി ആഘോഷങ്ങളുടെ ഉദ്ഘാടനവും ത്രൈശതാബ്ദി സ്മാരക ഹാളിന്റെയും ഹൗസിംഗ് കോളനിയുടെയും ശിലാസ്ഥാപനകർമ്മവും നിർവ്വഹിക്കുകയായിരുന്നു പ. ബാവാ.

മനുഷ്യരാശിയുടെ രക്ഷയുടെ അടയാളമായിട്ടാണ് ക്രൈസ്തവർ ചെന്ന നാടുകളിലെല്ലാം കുരിശുസ്ഥാപിച്ചതെന്ന് ചടങ്ങിൽ അദ്ധ്യക്ഷത വഹിച്ച മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു അഭിപ്രായപ്പെട്ടു.

സുരേഷ് കുറുപ്പ് എം. പി., ഉമ്മൻ ചാണ്ടി എം. എൽ. എ, നഗരസഭാ ചെയർമാൻ പി. ജെ. വർഗീസ്, എം. ജി. സർവ്വകലാശാല വൈസ് ചാൻസലർ ഡോ. വി. എൻ. രാജശേഖരൻ പിള്ള, പള്ളി വികാരി ഫാ. ഇ. ജെ. തോമസ് കോറെപ്പിസ്കോപ്പ, അസി. വികാരി ഫാ. സി. ജെ. പുന്നൂസ്, ട്രസ്റ്റി ഐസക്ക് തോമസ് ജൂനിയർ എന്നിവർ പ്രസംഗിച്ചു.

ത്രൈശതാബ്ദി ആഘോഷങ്ങൾക്ക് മുന്നോടിയായി പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ ദൈവീകരണ ശുശ്രൂഷ ഏപ്രിൽ 15, 16 തീയതികളിൽ നടന്നു. 15-ന് ഫാ. വി. എം ഏബ്രഹാമും 16-ന് ഫാ. ടി. എ. ഇടയാടിയും വചനശുശ്രൂഷ നിർവ്വഹിച്ചു. ☆

## കുഷ്ഠരോഗികളുടെ ഞായറാഴ്ച കുഷ്ടരോഗികളോടൊത്ത്



കാൺപൂർ: സെന്റ് മേരീസ് ഇടവകയിലെ സ്ത്രീ സമാജത്തിന്റേയും യൂത്ത് ലീഗിന്റേയും ആഭിമുഖ്യത്തിൽ വലിയ നോമ്പിലെ കുഷ്ഠരോഗികളുടെ ഞായറാഴ്ച പള്ളിക്കു സമീപമുള്ള കുഷ്ഠരോഗികളുടെ കോളനി സന്ദർശിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ഭക്ഷണവും വസ്ത്രവും വിതരണം ചെയ്യുകയും ചെയ്തു. 

## ഭാരവാഹികൾ

ചെങ്ങന്നൂർ:ഓർത്തഡോക്സ് ക്രൈസ്തവയുവജന പ്രസ്ഥാനത്തിന്റെ പുതുതായി നിയമിക്കപ്പെട്ട ഭാരവാഹികൾ: വൈസ് പ്രസിഡന്റ് : ഫാ. മത്തായി കുന്നിൽ, ഭദ്രാസന സെക്രട്ടറി : മനോജ് ജോർജ്, ഭദ്രാസന ജോ. സെക്രട്ടറി: എം. ജോൺസൺ, ഡിസ്ട്രിക്ട് ഓർഗനൈസർ മാർ: സാം ഏബ്രഹാം (ചെങ്ങന്നൂർ), തോമസ് മാത്യു (പുത്തൻകാവ്), സ്റ്റീഫൻ വറുഗീസ് (പന്തളം), തോമസ് വറുഗീസ് (ഉമയാറ്റുകര), റജി ശമുവേൽ (ഇടവങ്കാട്). 

## ഡോക്ടറേറ്റ് നേടി



M.G.O.C.S.M-ന്റെ സജീവാംഗവും പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിലെ പൂർവ്വവിദ്യാർത്ഥിയുമായ മാത്യു. പി. ജോർജ്ജ് അലിഗഡ് മുസ്ലീം സർവ്വകലാശാലയിലെ ആധുനിക ഭാരതീയ ഭാഷാ വിഭാഗത്തിൽനിന്നും മലയാളസാഹിത്യത്തിൽ ഡോക്ടറേറ്റ് നേടി. തുമ്പമൺ ഭദ്രാസന സുവിശേഷ സംഘം ജനറൽ സെക്രട്ടറിയായ ഇദ്ദേഹം പത്തനംതിട്ട ശാന്തിഭവനിൽ ടി. ജി. ജോർജ്ജിന്റെ പുത്രനും മക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗവുമാണ്. 

## സെന്റ് ബേസിൽ ടീം മദ്രാസിൽ

മദ്രാസ് : സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി പെരുനാളിനോടനുബന്ധിച്ച് മാർച്ചുമാസത്തിൽ പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീം ദൈവീകരണ ശുശ്രൂഷ നടത്തി. ഗാനശുശ്രൂഷ, സമർപ്പണ പ്രാർത്ഥന, കൗൺസലിംഗ്, വചനശുശ്രൂഷ, അനുതാപ ശുശ്രൂഷ, സൗഖ്യദാനമദ്ധ്യസ്ഥപ്രാർത്ഥന എന്നിവയിൽ സംബന്ധിക്കുവാൻ അനേകം ജനങ്ങൾ തടിച്ചുകൂടി. മദ്രാസ് ഭദ്രാസനത്തിലെ വൈദീകർ എല്ലാ ദിവസവും ഉണ്ടായിരുന്നു. ടീമിന്റെ പ്രവർത്തനങ്ങൾക്ക് ചെറിയാൻ .ടി. സാമുവേൽ, ഫാ. വി. എം. ഏബ്രഹാം, ഫാ. സജി തോമസ് തറയിൽ, ഫാ. ജിജി സാമുവേൽ, ഫാ. റോയി മാത്യു, ഫാ. ടി. എ. ഇടയാടി, സൈജു, പ്രസാദ് എന്നിവർ നേതൃത്വം നൽകി. 

## ദുഃഖവെള്ളിയാഴ്ച കഞ്ഞി ദുഃഖശനിയാഴ്ചയും

*വടശ്ശേരിക്കര: സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ദുഖവെള്ളിയാഴ്ച 11 മണിക്കു വച്ച കഞ്ഞി പിറ്റേന്നും ഒരു കേടുമില്ലാതെ ഇരുന്നു. പതിനഞ്ച് കിലോ അരിയുടെ കഞ്ഞി (തേങ്ങായും, തേങ്ങാപ്പാലും ഒഴിച്ചത്) എങ്ങനെ നഷ്ടപ്പെടുത്തും എന്നു വ്യാകുലപ്പെട്ട് കമ്മറ്റിക്കാരും വികാരിയും സന്ധ്യയ്ക്ക് കൂടിയാലോചിച്ചു. പിറ്റേന്ന് രാവിലെ പശുക്കൾക്ക് കൊടുക്കാം എന്ന തീരുമാനത്തിൽ എല്ലാവരും ഭവനങ്ങളിലേക്കു പോയി. ശനിയാഴ്ച രാവിലെ കുർബാനയ്ക്ക് എത്തിയ സഭാമാനേജിംഗ് കമ്മറ്റിയംഗം ശ്രീ. ജയിംസ് കഞ്ഞി ഒഴിച്ചുവച്ചിരുന്ന ചെമ്പിന്റെ അടുത്തെത്തി കഞ്ഞിയിൽ കയ്യിട്ടു നോക്കി. തീപോലെ പൊള്ളുന്ന ചൂട്. എല്ലാവരും രുചിച്ചു നോക്കി. ഒരു വ്യത്യാസവുമില്ല. അങ്ങനെ അത്ഭുതകരമായി ആ കഞ്ഞി ദുഃഖശനിയാഴ്ച കുർബാനയ്ക്കുവന്ന ജനങ്ങൾ ഭക്ഷിച്ച് തൃപ്തരായി. എങ്ങനെ കഞ്ഞി ചീത്തയാകാതിരുന്നു എന്ന ചോദ്യത്തിന് വികാരി ജയിംസ് ജോർജ്ജച്ചന് ഒരുത്തരം "ദൈവത്തിന്റെ മഹനീയ കൃപ!"* 

## സാഹിത്യകൃതികൾ ക്ഷണിക്കുന്നു.

തോമസ് മാർ അത്താനാസ്യോസ് സ്മാരക അവാർഡിനു സാഹിത്യകൃതികൾ ക്ഷണിക്കുന്നു. കൃതികളുടെ മൂന്നു പ്രതികൾ വീതം മാമ്മൻ ഫിലിപ്പ്, ചീഫ് എഡിറ്റർ, ഗൃഹദീപം, വെണ്ണിക്കുളം Pin - 689 544 എന്ന വിലാസത്തിൽ 1998 സെപ്റ്റംബർ 30-നുമുമ്പ് അയച്ചു കൊടുക്കേണ്ടതാണ്. 

## ദേവാലയകൂദാശ

മുംബയ്: ഏതാണ്ട് നൂറിൽതാഴെ അംഗങ്ങളുമായി 18 വർഷങ്ങൾക്കുമുമ്പ് ആരംഭിച്ച ബോറിവ്‌ലി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക സ്വന്തമായി ദഹിസർ ഭാഗത്ത് പണികഴിപ്പിച്ച ദേവാലയം പ. ഗീവർഗ്ഗീസ് സഹദായുടെ പെരുനാളുന്നോടനുബന്ധിച്ച് ഏപ്രിൽ 30, മെയ് 1 തീയതികളിൽ കൂദാശ ചെയ്തു. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിലും, ബോംബെ ഭദ്രാസനസഹായമെത്രാപ്പോലീത്ത ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ സഹകാർമ്മികത്വത്തിലും ആയിരുന്നു ചടങ്ങുകൾ. ബോംബെ നഗരത്തിലെ പതിനഞ്ചാമതു ദേവാലയമാണ് ഇത്. 

## ഉദ്ഘാടനം ചെയ്തു



സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാം ആശുപത്രി ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.

ഹൈദരാബാദ് : യാച്ചാരാം സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാം ആശുപത്രി മലങ്കരസഭ മിഷൻ ബോർഡ് പ്രസിഡന്റും ബാലഗ്രാം അദ്ധ്യക്ഷനുമായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു.

തുടർന്ന് നടന്ന വാർഷിക സമ്മേളനത്തിൽ മെത്രാപ്പോലീത്ത അദ്ധ്യക്ഷനായിരുന്നു. ഡോ. കാമരാജ് സമ്മേളനം ഉദ്ഘാടനം ചെയ്തു. കെ. വി. മാമ്മൻ, ബാലഗ്രാം സെക്രട്ടറി കെ. ഐ. ഫിലിപ്പ് റമ്പാൻ, ജർമ്മൻ കാരി എലിസബേത്ത്, ഫാ. ജോൺസൺ പുഞ്ച[illegible]ണം, ഫാ. ജോൺ വ[illegible] ഫാ. ജോഷ്വാ ഏബ്ര[illegible] ഫാ. ജി. തോമസ് എന്നിവർ പ്രസംഗിച്ചു.



## അഖിലമലങ്കര വിജയി



വാകത്താനം: അഖിലമലങ്കര തലത്തിൽ നടത്തിയ പന്ത്രണ്ടാംക്ലാസ് പരീക്ഷയിൽ രണ്ടാംസ്ഥാനം നേടിയ സ്മിതാ മേരി തോമസ്. ചിറയിൽ കെ. വി. തോമസിന്റെ പുത്രിയായ സ്മിത വാകത്താനം എം. ഡി. സണ്ടേസ്ക്കൂൾ അദ്ധ്യാപികയാണ്.

## സഭാവിശേഷദിവസങ്ങൾ

### മെയ്

20-നാല് ഏവൻഗേലിസ്ഥന്മാരുടേയും നിഖ്യാ, കുസ്തന്തിനോപോലീസ്, എഫേസൂസ് എന്നി സ്ഥലങ്ങളിലെ ആകമാന സുന്നഹദോസുകളിൽ ഉൾപ്പെട്ട വി. പിതാക്കന്മാരുടെയും ഓർമ്മ. 21-കർത്താവിന്റെ സ്വർഗ്ഗാരോഹണം. 24-പുതുഞായറാഴ്ചക്കുശേഷം അഞ്ചാം ഞായർ 31-പെന്തിക്കോസ്തി ഞായറാഴ്ച.

### ജൂൺ

6-യൂയാക്കീം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 73-ാം ഓർമ്മ (പരുമലപള്ളി). 7-പെന്തിക്കൊസ്തിക്കുശേഷം ഒന്നാം ഞായറാഴ്ച. 11-മാർ ബർത്തുൽമായ് ശ്ലീഹായുടെ ഓർമ്മ. 14- പെന്തിക്കൊസ്തിക്കുശേഷം രണ്ടാം ഞായറാഴ്ച. 16-ശ്ലീഹാനോമ്പാരംഭം. 19-ശ്ലീഹായും സഹദായും ആദ്യമായി കുർബ്ബാന അർപ്പിച്ച ദേഹവുമായ വി. യാക്കോബിന്റെ ഓർമ്മ.

## വൈദിക ചരമം

### ഫാ. ദാനിയേൽ എൻ. വറുഗീസ്



കൈപ്പട്ടൂർ: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികരിലൊരാളായ നെടുവംപുറത്ത് ഫാ. ദാനിയേൽ എൻ. വറുഗീസ് നിര്യാതനായി. സംസ്ക്കാരം ഏപ്രിൽ 28-ന് സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഗീവറുഗീസ് മാർ ദീയസ്കോറോസ് എന്നീ മെത്രാപ്പോലീത്താമാരുടെ മുഖ്യകാർമ്മികത്വത്തിൽ നടന്നു.

പ. കാതോലിക്കാ ബാവാ പരേതന്റെ ഭവനത്തിലെത്തി പ്രാർത്ഥന നടത്തി. ശവസംസ്ക്കാര ചടങ്ങുകളിൽ അനേക വൈദികരുൾപ്പടെ ആയിരക്കണക്കിനാളുകൾ ഭക്ത്യാദരപൂർവ്വം സംബന്ധിച്ചു.

തുമ്പമൺ ഭദ്രാസന സെക്രട്ടറിയും, മലങ്കര സഭ മാനേജിംഗ് കമ്മറ്റിയംഗവുമായിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് ഗവേണിംഗ് ബോർഡ് മെമ്പർ, യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി, ഓർത്തഡോക്സ് യൂത്ത് മുൻ ചീഫ് എഡിറ്റർ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

കൈപ്പട്ടൂർ, നരിയാപുരം, ഓമല്ലൂർ, മുള്ളനിക്കാട്, പ്രക്കാനം, പുത്തൻപീടിക, അങ്ങാടിക്കൽ, തണ്ണിത്തോട്, കോന്നി, നന്നുവക്കാട്, പരന്നൽ എന്നീ പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്.

## വചനശുശ്രൂഷയും സുവിശേഷസംഘം വാർഷികവും

കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് ഇടവകയിലെ പ്രാർത്ഥനായോഗങ്ങൾ മർത്തമറിയം സമാജങ്ങൾ, യൂത്തുലീഗുകൾ, സണ്ടേസ്ക്കൂൾ, ബാലികാബാലസമാജങ്ങൾ, യുവതീസമാജം, പ്രാർത്ഥനാഗ്രൂപ്പുകൾ, ഗായകസംഘം, ജാഗ്രതാഗ്രൂപ്പ്, സുവിശേഷഗ്രൂപ്പ് എന്നിവയെ ഏകോപിപ്പിച്ച് പ്രവർത്തിക്കുന്ന സുവിശേഷസംഘത്തിന്റെ വാർഷികസമ്മേളനവും, പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ ഗാനശുശ്രൂഷയും വചനപ്രഘോഷണവും നടത്തപ്പെട്ടു. ഇടവകവികാരി ഫാ. ജോർജ്ജ് വർഗീസ് അദ്ധ്യക്ഷത വഹിച്ച വാർഷികസമ്മേളനം കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. തുമ്പമൺ ഭദ്രാസന സുവിശേഷസംഘം വൈസ് പ്രസിഡന്റ് സി. ജോർജ്ജ്, ഭദ്രാസന യുവജനപ്രസ്ഥാനം ജന: സെക്രട്ടറി പ്രൊഫ. കെ. ജെ. മാത്യു, ശോശാമ്മ ഡാനിയേൽ, ഇടവകട്രസ്റ്റി എം. ജി. ബേബി, സുവിശേഷസംഘം വൈസ് ജനറൽസെക്രട്ടറി ജോസഫ് കുര്യൻ, സണ്ടേസ്ക്കൂൾ സ്റ്റാഫ് സെക്രട്ടറി ലിനു ജോഷ്വാ എന്നിവർ പ്രസംഗിച്ചു. സുവിശേഷസംഘം ജോ. സെക്രട്ടറി എം. ജി. ബേബി വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു.



# സഭാഭരണതലങ്ങളിൽ സ്ത്രീകൾക്ക് കൂടുതൽ പ്രാതിനിധ്യം നൽകണം

- വനിതാ സമ്മേളന പ്രമേയം

മെഴുവേലി: ഹോളി ഇന്ന സെന്റ് പള്ളിയിൽവച്ചു നടന്ന ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം സമാജത്തിന്റെ വാർഷികസമ്മേളനത്തിൽ ഓർത്തഡോക്സ് സഭയിലെ സ്ത്രീകൾക്ക് ഇടവക, ഭദ്രാസന, കേന്ദ്രഭരണ തലങ്ങളിൽ കൂടുതൽ പ്രാതിനിധ്യം നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ഭദ്രാസനസെക്രട്ടറി മറിയാമ്മ ചാക്കോ പ്രമേയം അവതരിപ്പിച്ചു.

സമ്മേളനം ഉൽഘാടനം ചെയ്ത ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പ്രമേയത്തെ സ്വാഗതം ചെയ്തുകൊണ്ട് സ്ത്രീകൾക്ക് അർഹമായ സ്ഥാനം ലഭിക്കേണ്ടതാണെന്ന് പ്രസ്താവിച്ചു.

കോട്ടയം തിയോളജിക്കൽ സിമ്മനാരി പ്രൊഫ. ഫാ. ഡോ. എം. ഓ. ജോൺ "സഭയും സ്ത്രീകളും" എന്ന വിഷയത്തെ ആധാരമാക്കി വിജ്ഞാനപ്രദമായ ഒരു ക്ലാസ്സ് അവതരിപ്പിച്ചു.

യേശുക്രിസ്തു, പുനരുത്ഥാനത്തിന്റെ സാക്ഷികളാക്കി ഉയർത്തിയ സ്ത്രീകളെ അവരർഹിക്കുന്ന സ്ഥാനം നൽകി അംഗീകരിക്കേണ്ടതാണെന്ന് വെരി. റവ. എം. ജി. ഏബ്രഹാം കോറെപ്പിസ്ക്കോപ്പാ തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ പറഞ്ഞു. 'കനാന്യസ്ത്രീയേപ്പോലെ ഉറച്ചവിശ്വാസത്തോടെ അവകാശങ്ങൾ നേടിയെടുക്കുന്നതുവരെ വീണ്ടും വീണ്ടും മുട്ടിപ്പായി അപേക്ഷിക്കാം. ഇന്നല്ലെങ്കിൽ നാളെ അതു തീർച്ചയായും ലഭിക്കും'- അഖില മലങ്കര മർത്തമറിയം സമാജം സെക്രട്ടറി ശ്രീമതി അക്കാമ്മപോൾ ഉൽബോധിപ്പിച്ചു.

തികഞ്ഞ ആത്മാർത്ഥതയോടും വിശ്വസ്തതയോടും തങ്ങളെ ഏല്പിക്കുന്ന ചുമതലകൾ നിവർത്തിച്ചെടുക്കുവാൻ കഴിവുള്ള സ്ത്രീകൾക്ക് അവരർഹിക്കുന്ന സ്ഥാനം നൽകേണ്ട കാലം അതിക്രമിച്ചിരിക്കയാണ് എന്ന് ആഭ്യന്തരസുവിശേഷസംഘം വൈസ്പ്രസിഡന്റ് റവ. ഫാ. മാത്യു വർഗീസ് പ്രസ്താവിച്ചു.

സുവിശേഷസംഘം ജനറൽ സെക്രട്ടറി ശ്രീ. വി. ഐ. തോമ്മസ്, പ്രാർത്ഥനാ യോഗം സെക്രട്ടറി ക്യാപ്റ്റൻ പി. സി. മാത്യൂസ് എന്നിവരും പ്രമേയത്തെ അനുകൂലിച്ചുകൊണ്ടുള്ള തങ്ങളുടെ അഭിപ്രായങ്ങളും നിരത്തിവച്ചു.

ഇടവക സെക്രട്ടറി ശ്രീ. റോയി .സി. വർഗീസ് സ്വാഗതവും, പന്തളം ഡിസ്ട്രിക്റ്റ് സെക്രട്ടറി ശ്രീമതി ഷേർലി രാജു കൃതഞ്ജതയും പ്രകാശിപ്പിച്ചു. 

## ആശംസകൾ



ഭിലായ്: 'യൂത്ത് ഡസ്ക് ഓഫ് ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യ'യുടെ ആഭിമുഖ്യത്തിൽ കഴിഞ്ഞ ഏപ്രിലിൽ മലേഷ്യയിൽവച്ച് 'ആഗോളവൽക്കരണം: സാമൂഹിക വികസനത്തിലൂടെ' എന്ന വിഷയത്തെ അധികരിച്ചു നടന്ന ചർച്ചാ സമ്മേളനത്തിൽ ഇന്ത്യയെ പ്രതിനിധീകരിക്കുകയും ഇന്ത്യയിൽ ആഗോളവൽക്കരണത്തിന്റെ നേട്ടങ്ങളെക്കുറിച്ച് പ്രബന്ധം അവതരിപ്പിക്കുകയും ചെയ്ത കുമാരി ലെറ്റി മേരി ജോർജ്ജ് ജേർണലിസം ബിരുദാനന്തര ബിരുദ വിദ്യാർത്ഥിനിയായ ലെറ്റി നാഗ്പൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. 

## കൺവൻഷൻ

കോയമ്പത്തൂർ: കോയമ്പത്തൂർ ഓർത്തഡോക്സ് ക്രിസ്ത്യൻ കൺവൻഷൻ മാർച്ച് 11 മുതൽ 14 വരെയുള്ള ദിവസങ്ങളിൽ നടന്നു.

ഓർത്തഡോക്സ് സഭയുടെ മിഷൻ ബോർഡിന്റെ കീഴിലുള്ള നാംസിന്റെ ആഭിമുഖ്യത്തിൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടന്ന കൺവൻഷനിൽ റവ. ഫാ. ജോസഫ് വെണ്ടറപ്പള്ളി, മാർത്തോമ്മ പള്ളി വികാരി ഫാ. ഡോ. ജോസഫ്, പ്രഫ. ഡി. മാത്യു എന്നിവർ സുവിശേഷപ്രസംഗം നടത്തി.

14-നു വൈകുന്നേരം ആറുമണിക്കു ചേരുന്ന സമാപന യോഗത്തിൽ സി. എസ്. ഐ. മോഡറേറ്ററും കോയമ്പത്തൂർ ബിഷപ്പും ആയ റവ. വില്യം മോസസ് പങ്കെടുത്തു സന്ദേശം നൽകി. 

### പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ നാമത്തിലുള്ള എൻഡോവ്മെന്റ്ഫണ്ടിൽനിന്ന് ഈ വർഷം ധനസഹായം നൽകുന്നതിന് തെരഞ്ഞെടുക്കപ്പെട്ടവർ

#### വിദ്യാഭ്യാസസഹായം

1. ഷിബു .റ്റി., വല്യയ്യത്ത് തെക്കേതിൽ, കുടശ്ശനാട്. Rs. 1000/-
2. സിനി ജേക്കബ്, മുട്ടുമുകത്ത്, മഞ്ചിക്കല്ല്, ചീനിക്കുഴി, ഇടുക്കി. Rs. 1000/-
3. റ്റോം ഡാനിയേൽ, റ്റോം നിവാസ്, മൂലവട്ടം, കോട്ടയം. Rs. 1000/-
4. രാജിമോൾ .ആർ., പുത്തിലഴികത്ത് തെക്കേതിൽ, കൊല്ലം. Rs. 1000/-
5. രാജിമോൾ വർഗീസ്, പന്തനാൽ, കുന്നയ്ക്കൽ, എറണാകുളം. Rs. 1000/-

#### ചികിത്സാസഹായം

1. മറിയാമ്മ സ്കറിയ, കുന്നേൽ, ആനപ്രമ്പാൽ. Rs. 1000/-
2. മറിയാമ്മ ഏബ്രഹാം, മുട്ടത്തുതറ താഴെ, തൃക്കോതമംഗലം. Rs. 1000/-
3. റ്റി. ജെ. ജെയിംസ്, ആറാട്ടുകുളങ്ങര, മണപ്പള്ളി തെക്ക്, കൊല്ലം. Rs. 2000/-
4. തങ്കച്ചി, തുണ്ടിയിൽ, മാങ്ങാനം. Rs. 1000/-
5. ഒ. പാപ്പൻ, പോത്തൻകുഴി, തെക്കേത്തേരി, പട്ടാഴി, കൊല്ലം. Rs. 1500/-
6. ടി. പി. ദാനിയേൽ, തട്ടാന്തറയിൽ, ആമ്പല്ലൂർ, എറണാകുളം. Rs. 1000/-
7. കെ. കെ. ഗോപാലകൃഷ്ണൻ, കളരിയ്ക്കൽ, കൊക്കൂറക്കുന്ന്, എറികാട്, പുതുപ്പള്ളി. Rs. 1000/-
8. സി. ജോൺകുട്ടി, താഴത്തുകുളക്കട, കൊല്ലം. Rs. 1000
9. മഹേഷ്, തെക്കേടത്ത്, വേളൂർ. Rs. 1500/-
10. എൻ. വി. ചാണ്ടി, മണലേത്ത്, കല്ലിശ്ശേരി. Rs. 1000

"കർത്താവേ നിൻ രക്തശരീരങ്ങൾ കൈക്കൊണ്ട്
ഭക്തരതായി മരിച്ചോർക്കരുളണമേ നല്ലോർമ്മ
നിന്റെ മഹത്വമുദിക്കുംനാൾ
നിൽക്കണമവർ വലഭാഗത്ത്"

# 27th Death Anniversary

## (27.05.1998)



## MANI KORAH

**(Rtd. Post Master)**
**Kappilamoottii, Muttambalam,**
**Kottayam.**

*Inserted by:*

Aleyamma Korah, Kappilammoottil
Mrs & Mr. K. K. Kuriakose, Kottayam
Mrs & Mr. Korah .K. Korah, USA
Mrs & Mr. Kuruvilla Korah, USA.

Licence No. 475, 11th April 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

ജീവിത വിജയത്തിനും സംതൃപ്തിക്കും സൗഖ്യത്തിനും
കഷ്ടനഷ്ടങ്ങളിൽനിന്നുള്ള സൗഭാഗ്യത്തിനും
ധൈര്യത്തിനും മനഃശക്തിക്കും നന്ദി



**Mrs. & Mr. T. V. Verghese,**

**Mrs. & Mr. T. V. Geevarghese & Family,**

**Gregory, Trichur.**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy. Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.